# അരുണ

## (കേരളത്തിലെ പ്രമുഖ വനിതാമാസിക)

| | |
|---|---|
| വാർഷിക വരിസംഖ്യ 3 0 0 | ഒററപ്രതിക്ക് 0 4 0 |

### വരിക്കാരുടെ സത്വരശ്രദ്ധക്ക്:-

ഇതുവരെയുംകാലം വരിസംഖ്യ അടച്ചിട്ടില്ലാത്ത മാന്യവരിക്കാർ ഉടനെ വരിസംഖ്യ അയച്ചുതരേണമെന്ന് ഞങ്ങൾ അവസാനമായി അഭ്യർത്ഥിച്ചുകൊള്ളുന്നു. വരിസംഖ്യ അടക്കുന്ന കാര്യത്തിൽ വീഴ്ചവരുത്തുന്നതായാൽ മാസിക തുടർന്നയക്കുവാൻ ഞങ്ങൾക്കു സാദ്ധ്യമല്ലാതെ വരും. അരുണയുടെ അഭ്യുദയകാംക്ഷികളും ഉദാരമതികളുമായ സുഹൃത്തുക്കൾ ഞങ്ങളെ ഒരിക്കലും നിരാശപ്പെടുത്തുകയില്ലെന്നും പണം എത്രയും വേഗം അയച്ചുതരുമെന്നും പ്രതീക്ഷിക്കുന്നു.

[കുറിപ്പ്:—വരിസംഖ്യ അയക്കുമ്പോൾ ലഡ്ജർ നമ്പർ കാണിക്കാൻ വിട്ടുപോകരുത്.]

### ഏജണ്ടുമാരോട്:-

ഏജൻസി വകയിൽ പണം ബാക്കി നിർത്തിയിട്ടുള്ള ഏജണ്ടുമാൎക്കു മേലിൽ മാസിക അയക്കുന്നതല്ല.

പുതുതായി ഏജൻസി എടുക്കാൻ ആഗ്രഹിക്കുന്നവർ താഴെകാണുന്ന വിലാസത്തിൽ അപേക്ഷിക്കുക. ഒരു മാസത്തെ സംഖ്യ ഡെപ്പോസിററുവെക്കാൻ തയ്യാറുള്ളവർമാത്രം അപേക്ഷിച്ചാൽ മതി. സാമ്പിൾ കോപ്പിക്ക് 4¾ണ.യുടെ സ്റ്റാമ്പ് അയക്കണം.

മാനേജർ 'അരുണ'

വൈ. എം. സി. എ റോഡ്,

കോഴിക്കോട്

# വിഷയവിവരം



# അരുണ

## വനിതാമാസിക

| പുസ്തകം 1. | ഒക്ടോബർ 1950 | ലക്കം 8. |
| --- | --- | --- |


# ഭാഷയും സംസ്കാരവും

ശരീരശാസ്ത്രം, ഗൃഹഭരണശാസ്ത്രം തുടങ്ങിയ ശാസ്ത്രങ്ങൾ, മാതൃഭാഷയിലെ ഉത്തമസാഹിത്യങ്ങൾ എന്നിവ സൌകര്യംപോലെ പഠിക്കാനും രുചിയ്ക്കൊത്ത കൈത്തൊഴിലും മററു കലാവിദ്യകളും ശീലിക്കാനും സമയം ഉപയോഗപ്പെടുത്തുന്നതാണു് സംസ്കൃതത്തിൽ പുരാണേതിഹാസങ്ങൾ പഠിക്കുന്നതിനേക്കാൾ പൊതുവിൽ സ്ത്രീലോകത്തിന്നു പ്രയോജനകരം.

സ്ത്രീകൾ അവശ്യം സംസ്കൃതം പഠിക്കേണ്ടതാണെന്നു് കഴിഞ്ഞ ലക്കം അരുണയിൽ ശ്രീമതി ചെങ്ങളത്തു് പാറുക്കുട്ടിഅമ്മ (ലേഡി വിദ്വാൻ) നിഷ്കർഷിച്ചുകാണുന്നു. കഴിവും സൌകര്യവും ആവശ്യവും അനുസരിച്ചു് സംസ്കൃതമെന്നല്ല ഏതു ഭാഷയും അഭ്യസിക്കുന്നതു നല്ലതുതന്നെ. എന്നാൽ ശ്രീമതി പാറുക്കുട്ടിഅമ്മ ഉന്നയിക്കുന്നതുപോലെ കുട്ടികൾക്കു പുരാണേതിഹാസങ്ങൾ പറഞ്ഞുകൊടുക്കാനും ഇന്ത്യൻ സംസ്കാരമുൾക്കൊള്ളാനും തികച്ചും സംസ്കൃതം പഠിക്കുകതന്നെ വേണമെന്നവാദം യുക്തിക്കു നിരക്കുന്നതായിതോന്നുന്നില്ല. ഒന്നാമതായി കുട്ടികൾക്കു അമ്മമാർ മാതൃഭാഷകളിലല്ലാതെ സംസ്കൃതത്തിലായിരിക്കയില്ല കഥകൾ പറഞ്ഞുകൊടുക്കുന്നതു്. എന്നുമാത്രമല്ല, കുട്ടികളെ സംബന്ധിച്ചേടത്തോളം കഥകൾക്കാണു് പ്രാധാന്യം; അതേതുഭാഷകളിൽക്കൂടെ പഠിച്ചവരാണു് പറയുന്നതു് എന്നുള്ളതു് അത്രകാര്യമല്ല. ഇതിന്നും പുറമെ ഭാഷാവലംബകമായി വല്ല ആസ്വാദനവിശേഷവുമുണ്ടെങ്കിൽ അതു കുട്ടികളിൽ ഏശാനും പോകുന്നില്ല. അതിനാൽ പുരാണേതിഹാസങ്ങളിലെ കഥാഗ്രഹണത്തിന്നായി സംസ്കൃതഭാഷയെത്തന്നെ ആശ്രയിച്ചുകൊള്ളണമെന്നില്ല. മാതൃഭാഷകളിലുള്ള തർജ്ജമകൾ വായിച്ചാൽ ധാരാളം മതിയാവുന്നതാണു്.

വി. സാവിത്രി.

ഇനിയുള്ളതു് സംസ്കാരകാര്യമാണു്. അതാകട്ടെ "മനുഷ്യവർഗ്ഗം അനേകായിരത്താണ്ടു് കാലമായി ജീവിച്ചു നേടിവെച്ച വിജ്ഞാനങ്ങളുടെ ആകെത്തുക"യാണെന്നാണു് ശ്രീമതി പാറുക്കുട്ടിഅമ്മ പറയുന്നതു്. ശരി; അങ്ങിനെയാണെങ്കിൽ മനുഷ്യവർഗ്ഗം അനേകായിര ത്ത[illegible] വിജ്ഞാനങ്ങളുടെ ആകെത്തുക അതു കൈകാര്യം ചെയ്ത ഭാഷകളിൽ ഒട്ടിപ്പിടിച്ചു നില്ക്കുന്നതാണോ? അതാതു ഭാഷകളിൽനിന്നു വേറിട്ടാൽ ആ വിജ്ഞാനസാരം ഉടഞ്ഞു തകരുമോ? അങ്ങിനെ ആയിരുന്നെങ്കിൽ എങ്ങിനെയാണു് മനുഷ്യവർഗ്ഗം നേടിവെച്ച വിജ്ഞാനത്തിന്റെ ആകത്തുകതന്നെ ഉണ്ടായിത്തീരുക? ഈ മനുഷ്യവർഗ്ഗമെന്നതു സംസ്കൃതം ഉപയോഗിച്ചിരുന്നവർ മാത്രമല്ലല്ലൊ! അപ്പോൾ ശ്രീമതി പാറുക്കുട്ടിഅമ്മ പറയുന്നവിധം വിജ്ഞാനസാരമാണു് സംസ്കാരമെങ്കിൽ മനുഷ്യവർഗ്ഗം സംസ്കൃതേതരഭാഷകളിലും വിജ്ഞാനം പ്രതിപാദിച്ചിട്ടുണ്ടു്. ആ വിജ്ഞാനം അതാതുഭാഷകളിൽ മാത്രമായി വീർപ്പുമുട്ടിക്കിടക്കുകയുമല്ല. ഇനി ഇന്ത്യൻ സംസ്കാരമാണു് ശ്രീമതി പാറുക്കുട്ടിഅമ്മ ഉദ്ദേശിച്ചതെങ്കിൽ സംസ്കൃതഭാഷയുടെ വളച്ചു നിലച്ചതിന്നു ശേഷവും ഇ

ചെറുകഥ

# പുതിയതലമുറ

'ശ്രീവീർ'

"ആരാ അതു്" കാലൊച്ച കേട്ടു്, ഒന്നു തിരിഞ്ഞുകിടന്നു് കുഞ്ഞിക്കണ്ണൻ നായർ വിളിച്ചുചോദിച്ചു.

ഉത്തരമില്ല.

"ആരാ, അത്ന്നാ ചോദിച്ചതു്" നായർ ചോദ്യം ആവൎത്തിച്ചു.

കുളികഴിഞ്ഞു്, പിറകോട്ടു് ഉലത്തിയിട്ട തലമുടിയും, ഈറൻ മുണ്ടും കയ്യിൽ അമ്പലത്തിലെ പ്രസാദവും, നെററിയിൽ വരക്കുറിയും ആയി ജാനകിയമ്മ മുറിയിലേക്കു് കടന്നു.

"എവിടെ പോയിരുന്നു; ഓഹോ അമ്പലത്തിലേക്കല്ലെ? ഹരജികളൊക്കെ അനുവദിച്ചുകിട്ടിയോ" പരിഹാസവും ശുണ്ഠിയും കലൎന്നതായിരുന്നു ആ സ്വരം. പക്ഷെ ജാനകിയമ്മ ഒന്നും മിണ്ടിയില്ല.

നായർ പതുക്കെ എഴുന്നേററു് കിടക്കയിൽതന്നെയിരുന്നു. മുഖമൊക്കെ കൈകൊണ്ടൊന്നു് തുടച്ചു്, എത്തിവലിഞ്ഞു് ജനൽപടിയിന്മേലിരുന്ന ബീഡിക്കെട്ടും തീപ്പെട്ടിയുമെടുത്തു. ബീഡിവലിക്കുന്നതിനിടക്കു് വീണ്ടും സംഭാഷണം തുടങ്ങാൻശ്രമിച്ചു.

"ജാനകി, ഇന്നെന്താവിശേഷം?"

"വിശേഷൊന്നും ഇല്ല്യോ; പക്ഷെ ഇന്നു് പിറന്നാളാ; കുളിക്കുന്നുണ്ടോ"

"ആരുടെ, എൻെറയോ?" നായർ മനോരാജ്യത്തിലാണ്ടു.

അവരുടെ വിവാഹത്തിന്നുശേഷം അഞ്ചെട്ടു പിറന്നാളുകൾകഴിഞ്ഞു. തീരെ ആഡംബരരഹിതമായിട്ടേ അവ നടന്നിട്ടുള്ളു. ചിലപ്പോൾ അങ്ങിനെ ഒരു സംഭവം നടന്നതായിതന്നെ അയാൾ അറിയുകയില്ല. എട്ടു നീണ്ട സംവത്സരങ്ങൾ. ലോകത്തിലെന്തൊക്കെ മാററങ്ങൾ വന്നു. ആ പഴയകാലം: ജീവിതം അയാൾക്കൊരു സമര

---

ന്ത്യൻസംസ്കാരം വളൎന്നിട്ടുണ്ടു്. ആ വളൎച്ചക്കൊത്തു വളരാൻ സംസ്കൃതം പഠിച്ചാൽമതിയെന്നെനിക്കു തോന്നുന്നില്ല. ആൎയ്യസംസ്കാരം മാത്രമാണു് ഇന്ത്യൻസംസ്കാരമെന്നു, അഥവാ, പ്രമാദവശാൽ കരുതിപ്പോയാലും അതുൾക്കൊള്ളാൻ സംസ്കൃതം പഠിക്കാതെ ഗത്യന്തരമില്ലെന്നു ഞാൻ വിചാരിക്കുന്നില്ല. ഒരിക്കലും ഭാഷാപരമായ പാണ്ഡിത്യം സംസ്കാരത്തിൻെറ മാനദണ്ഡമായി ആരും എണ്ണിയിട്ടില്ല. ആ സ്ഥിതിക്കു ശ്രീമതി പാറുക്കുട്ടി അമ്മ ഭാഷക്കു് ഇത്രയുമധികം പ്രാധാന്യം നല്കിക്കാണുന്നതെന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല. നമ്മൾ—സ്ത്രീകൾ—വസ്ത്രഭൂഷാദികളിൽ കമ്പക്കാരാണെന്നു പറയപ്പെടാറുണ്ടല്ലോ. അതായിരിക്കുമോ ശ്രീമതി പാറുക്കുട്ടിഅമ്മയും ഇത്രയധികം ആടഭ്രമം കാണിക്കുന്നതു്. വസ്ത്രം മാറിധരിച്ചാലും ആൾ മാറുകയില്ലെന്നതുപോലെ ഭാഷ മാറിയാലും പ്രതിപാദിതവിജ്ഞാനസാരം—ശ്രീമതി പാറുക്കുട്ടി അമ്മയുടെ അൎത്ഥത്തിൽ സംസ്കാരം—മാറാൻപോകുന്നില്ല. ആ സ്ഥിതിക്കു് "പുരാണേതിഹാസങ്ങളിലെ സംസ്കാരം അതെഴുതുവാൻ ഉപയോഗിച്ച ഭാഷയെക്കൂടി ആശ്രയിച്ചിരിക്കുന്നു" എന്നുപറയുന്നതു തൽക്കൎത്താക്കളോടു് നീതി കാണിക്കലായിരിക്കയില്ലെന്നാണു് എൻെറ വിശ്വാസം.

മറെറാരു കാൎയ്യംകൂടി: സ്ത്രീകൾ ഇനി സിദ്ധരൂപംതൊട്ടു് പഠിച്ചുതുടങ്ങി പതിനെട്ടു പുരാണങ്ങളും പടുകൂററൻ ഇതിഹാസങ്ങളും സംസ്കൃതത്തിൽതന്നെ പാരായണം ചെയ്തതിന്നുശേഷം കുട്ടികളിൽ സംസ്കാരം കുത്തിവെക്കണമെന്ന നിൎദ്ദേശം പൊതുവിൽ പ്രായോഗികമാണോ? ജീവിതപ്രശ്നങ്ങൾ മുൻകാലങ്ങളേക്കാൾ സങ്കീൎണ്ണമായിരിക്കെ ഈ മിനക്കെട്ട ജോലി സ്ത്രീലോകത്തിൻെറ തലയിൽ കെട്ടിവെക്കുന്നതു തുലോം ക്രൂരമായിത്തോന്നുന്നു. ശരീരശാസ്ത്രം, ഗൃഹഭരണശാസ്ത്രം തുടങ്ങിയ ശാസ്ത്രങ്ങൾ, മാതൃഭാഷയിലെ ഉത്തമ സാഹിത്യങ്ങൾ എന്നിവ സൌകൎയ്യംപോലെ പഠിക്കാനും, രുചിക്കൊത്തവിധം കൈത്തൊഴിലും മററു കലാവിദ്യകളും ശീലിക്കാനും സമയം ഉപയോഗപ്പെടുത്തുന്നതാണു് സംസ്കൃതത്തിൽ പുരാണേതിഹാസങ്ങൾ പഠിക്കുന്നതിനെക്കാൾ പൊതുവിൽ സ്ത്രീലോകത്തിന്നു പ്രയോജനകരമായി ഞാൻ കാണുന്നതു്. സ്ത്രീകളിലും ഗ്രസ്ഥിപിടുത്തക്കാരികളുള്ളതുപോലെ സംസ്കൃതഭാഷയുമായി മല്ലിടുന്നതിന്നുസമയവും താല്പൎയ്യവുമുള്ള ചുരുക്കം ചിലരെ അവരുടെ ഇഷ്ടത്തിന്നു വിടുകയല്ലാതെ, ഒന്നടക്കം സ്ത്രീകൾ അവശ്യം സംസ്കൃതം പഠിച്ചുകൊള്ളണമെന്നനുശാസിക്കുന്നതേതായാലും കഷ്ടംതന്നെയാണു്.

— * —

മായിരുന്നു. ആദ്യം അതു സമാജത്തിന്നു വേണ്ടിയായിരുന്നു; പിന്നീടു് അതു് സമാജത്തോടുതന്നെയായി. രാജ്യസ്നേഹികളെല്ലാം അന്നു് കാരാഗൃഹവാസം സ്വീകരിച്ചു. കുഞ്ഞിക്കണ്ണൻനായരും പിന്നോക്കം നിന്നില്ല. പക്ഷെ ആക്കുവേണ്ടി അയാൾ കഷ്ടപ്പാടുകൾ അനുഷ്ഠിച്ചുവോ അവർതന്നെ അദ്ദേഹത്തെ പിന്നീടു് പുച്ഛിച്ചു; പോരാ ദ്രോഹിച്ചു. സമാജത്തിൽ നിന്നയാൾ വിട്ടകന്നു; ഒരു നിസ്സഹകരണ പ്രസ്ഥാനക്കാരനെപ്പോലെ. ജീവിക്കാൻ അയാൾക്കു് സാമ്പത്തികമായി ബുദ്ധിമുട്ടുകളൊന്നും ഉണ്ടായിരുന്നില്ല. ജേലിൽ പോയതു് അയാൾ അവർക്കു വേണ്ടിയായിരുന്നു. പക്ഷെ മടങ്ങിവന്നപ്പോൾ അദ്ദേഹത്തെ സ്വീകരിപ്പാൻ ജാനകിയമ്മ മാത്രമുണ്ടായിരുന്നു. അയാൾ സമാജഭ്രഷ്ടനായി. ജേലിൽകിടന്ന അയാൾ പ്രായശ്ചിത്തം ചെയ്യണംപോലും. അമ്പലങ്ങളിൽ അദ്ദേഹത്തിന്നു് ആദ്യമേ വിശ്വാസം കഷ്ടിയായിരുന്നു. പക്ഷെ അമ്പലത്തിൽ കടക്കാൻ പാടില്ലെന്നു് യാഥാസ്ഥികർ വിലക്കിയപ്പോൾ ആ മനസ്സു വേദനിച്ചു. അങ്ങിനെയാണയാൾ ആ വിട്ടകന്ന ജീവിതം തുടങ്ങിയതു്.

ജാനകിയമ്മയുടെ മനസ്സിലും ചിന്തകൾ ഓളംതള്ളിയിരുന്നു. ആദ്യത്തെ ഓണം; അദ്ദേഹം ജയിലിൽനിന്നു് മടങ്ങിവന്നിട്ടേയുള്ളു. തിരുവോണം ദിവസമെങ്കിലും ഒന്നു് അമ്പലത്തിൽ പോകണമെന്നും, ഉച്ചക്കു് ചെറിയൊരു സദ്യയെങ്കിലും ഒരുക്കണമെന്നും അവർക്കു് ആഗ്രഹമുണ്ടായിരുന്നു. പക്ഷെ "അദ്ദേഹം" എന്തുപറയും? അവർക്കു് അദ്ദേഹത്തെ സ്നേഹമുണ്ടായിരുന്നു. പക്ഷെ പേടിയും ഉണ്ടായിരുന്നു.

"വേണ്ടാ, എങ്ങും പോകേണ്ടാ ജാനകി" അദ്ദേഹം പറഞ്ഞു. സദ്യയിലെ വിഭവങ്ങളൊന്നും അദ്ദേഹം സ്വാദുനോക്കിയതുകൂടിയില്ല. ആകപ്പാടെ ഒരു വിരക്തന്റെ മട്ടുണ്ടായിരുന്നു അദ്ദേഹത്തിന്നു്.

തിരുവാതിരവന്നു. അടുത്തവീട്ടിൽ നിന്നുകൂടി കൈകൊട്ടിക്കളിപ്പാട്ടുകൾ അവർകേട്ടു. മകീരത്തിന്റെ മഞ്ഞണിഞ്ഞ പ്രഭാതത്തിൽ അടുത്ത വീട്ടിലെ സ്ത്രീകൾ പുഴയിൽ തുടിക്കുന്നതും പാടുന്നതും അവർ കേട്ടു. അവരുടെ ഹൃദയവും അതിനോടൊപ്പം തുടിച്ചു. അതിരാവിലെ സ്ത്രീകൾ കൂട്ടം കൂട്ടമായി പാട്ടുംപാടി ആ വീട്ടിന്നു മുമ്പിൽ കൂടി കടന്നുപോയി.

വിഷു വന്നു. കണിക്കൊന്നയും വെള്ളരിക്കയും കൊട്ടയിലാക്കി, വീടുകളിലെ വേലക്കാർ കൊണ്ടുപോകുന്നതു് അവർനോക്കിനിന്നു. കുട്ടികൾ പടക്കവും പൂത്തിരിയും വാങ്ങാൻ ഗ്രാമത്തിലെ അങ്ങാടിയിൽ കൂട്ടമായി കൂടി. പുലരുന്നതിന്നുമുമ്പു അവിടവിടെ നിന്നു് പടക്കത്തിന്റെ ശബ്ദങ്ങൾ മുഴങ്ങി.

അങ്ങിനെ എട്ടുകൊല്ലങ്ങൾ കടന്നുപോയി. ഒരു യാന്ത്രികമായ രീതിയിൽ ദിവസങ്ങൾകഴിഞ്ഞു. ക്രമേണ അവർക്കു് ആ ജീവിതം ശീലമായി. മനുഷ്യസമുദ്രത്തിന്റെ ഓരത്തുനിന്നു്, പൊങ്ങിത്താഴുന്ന അലകൾനോക്കി രസിക്കുവാൻ അവർ പഠിച്ചു. വാസ്തവത്തിൽ വ്യക്തി എന്നൊന്നില്ലതന്നെ. ആ സമുദ്രത്തിലെ ഒരലയെ വേറൊന്നിൽനിന്നും വേർതിരിക്കാൻ പററുകയില്ലല്ലോ. ആ കൂട്ടംകൂടി പോകുന്ന വിദ്യാർത്ഥികളേയും, വർത്തമാനംപറയാൻ കൂടുന്ന ഗ്രാമീണസ്ത്രീകളേയും നോക്കി അവർ ചിന്താകുലയാവും. അവരിലൊക്കെ ഒരു ഏകത്വമുണ്ടു്. എന്തോ ഒന്നു് അവരെയെല്ലാം കൂടിച്ചേർക്കുന്നു. ആ ഒന്നിന്റെ ചെറിയ ചെറിയ ഭാഗങ്ങളാണു് നാമെല്ലാം. അങ്ങിനെപോയി അവരുടെ ചിന്താഗതി. പക്ഷെ താൻ മാത്രം നിസ്സഹായയായി ഒററക്കു് ഏതോ കൂരിരുട്ടിൽപ്പെട്ടിരിക്കുന്നു എന്നും ജാനകിയമ്മക്കു് തോന്നി.

കുഞ്ഞിക്കണ്ണൻനായർ എഴുനേററുകഴിഞ്ഞിരുന്നു.

"ചായയെവിടെ?" അദ്ദേഹം ചോദിച്ചു. ഒരു ഗ്ലാസ്സിൽ ചായയുമായി അവർ അടുത്തുവന്നപ്പോൾ അയാൾ അവരുടെ മുഖത്തേക്കു് സൂക്ഷിച്ചുനോക്കി. ആ കണ്ണുകളിൽ കണ്ണീരുണ്ടായിരുന്നു.

2

മാററങ്ങൾ പലപ്പോഴും വളരെ പെട്ടെന്നാണുണ്ടാവാറു്. ജാനകിയമ്മയുടെ വീട്ടിലും അങ്ങിനെയൊന്നുണ്ടായി. അവർ പ്രസവിച്ചു് ഒരു ആൺകുഞ്ഞുണ്ടായി. രാജൻ; അവന്റെ ആവിർഭാവത്തോടുകൂടി കുഞ്ഞിക്കണ്ണൻ നായരുടെ ജീവിതവീക്ഷണത്തിൽ ചില വ്യത്യാസങ്ങൾവന്നു. ജാനകിയമ്മക്കു് അന്നുമുതൽ ജീവിക്കാനൊരു ഉദ്ദേശമുണ്ടായി. രാജന്നു് വീട്ടിൽ സർവ്വസ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിരുന്നു. നാലഞ്ചുകൊല്ലങ്ങളങ്ങിനെ പഴയതിൽനിന്നു് വലിയ വ്യത്യാസമില്ലാതെ കടന്നുപോയി. ഈയിടെ ചിലപ്പോഴെങ്കിലും ആ വീട്ടിൽനിന്നു് ചില ശബ്ദങ്ങൾ കേൾക്കാം.

കുറച്ചുകാലംകൂടി അവനെ വീട്ടിലിരുത്തി പഠിപ്പിച്ചാൽ മതിയെന്നു് അച്ഛൻ പറഞ്ഞു. ഒരു പക്ഷെ ആ യാഥാസ്ഥികരുടെ വർഗ്ഗവുമായി കൂട്ടുകൂടി കേടുവന്നാലോ! പക്ഷെ അമ്മയോജിച്ചില്ല. ഇതുവരെ ഭർത്താവിനോടു് ഒരു വാക്കു മറുത്തുപറയാത്ത ജാനകിയമ്മ ശാഠ്യംപിടിച്ചു. അങ്ങിനെ രാജൻ സ്കൂളിലെത്തി.

3

മാസങ്ങാം കഴിഞ്ഞു. അന്നവൻ വീട്ടിൽ എത്തിയപ്പോാം ഒരു സൈന്യവുമുണ്ടായിരുന്നു പിന്നാലെ. ഒരു പത്തുപന്ത്രണ്ടു സഹപാഠികാം. ലഹളക്കൂട്ടി ആർത്തുവിളിച്ചു് അവരൊക്കെ രാജൻെറ കൂടെ അവൻെറ മുറിയിലെത്തി. നായർ എങ്ങോ പുറത്തു പോയിരുന്നു. ജാനകിയമ്മ ശബ്ദം കേട്ടു് രാജൻെറ പഠിപ്പുമുറിയിലേക്കുചെന്നു. രാജൻ ഉത്സാഹഭരിതനായി, അവർക്കു് അവൻെറ മുറിയിലെ ചിത്രങ്ങളൊക്കെ കാണിച്ചുകൊടുക്കുകയായിരുന്നു. അവൻെറ അലങ്കാരവസ്തുക്കളൊക്കെ വിചിത്രങ്ങളാണു്. രാജ്യത്തിന്നു് വേണ്ടി സേവനമനുഷ്ഠിച്ച സ്വാർത്ഥത്യാഗികളുടെ ചിത്രങ്ങളാണു് അവിടെ നിറച്ചും. അവരെപ്പററിയുള്ള കഥകളൊക്കെ അവൻ അമ്മയിൽനിന്നു് കേട്ടിട്ടുണ്ടു്. അതിലൊരു കുട്ടി ചൂണ്ടിക്കാണിച്ചുകൊണ്ടു് ചോദിച്ചു "ഇതാരാ ഒരു സായ്പു്. ഹാററും മീശേം ഒക്കെ ഉണ്ടല്ലോ"

"അയ്യയ്യേ, അറിയില്ലേ" രാജൻ ചോദിച്ചു "സർദാർ ഭഗവത് സിങ്ങിനെ"

ജാനകിയമ്മ ആ രംഗം കണ്ടു് പുളകംപൂണ്ടു. അതിലോരോരുത്തരേയും എടുത്തു് താലോലിക്കണമെന്നു തോന്നി, ആ അമ്മക്കു്. പെട്ടെന്നു് രാജൻ അവൻെറ അമ്മയെ കണ്ടു.

"അമ്മേ ഇവരെയൊന്നും അറിയില്ലെ, ഇവരൊക്കെ എൻെറ ക്ലാസ്സ്മേററ്സാ; ഏഹോ ഇവിടെനോക്കിൻ എൻെറ അമ്മയാണു്" അവൻ അങ്ങിനെ അവരെ പരസ്പരം പരിചയപ്പെടുത്തി.

"നമസ്തെ" ആ ചെറുബാലർ ഓരോരുത്തരും കൈകൂപ്പി. ടീച്ചർ അങ്ങിനെയാണു് അവരെ പഠിപ്പിച്ചിട്ടുണ്ടായിരുന്നതു്.

രാജൻ തുടർന്നുപറഞ്ഞു: "അമ്മെ നാളെ എൻെറ പിറന്നാളല്ലെ; ഇവരെയൊക്കെ ക്ഷണിക്കട്ടെ." അവരെന്തുപറയാനാണു്? അവർ ഒന്നു മന്ദഹസിച്ചതേ ഉള്ളു. രാജൻ പറഞ്ഞു "അപ്പോാം നാളെ എല്ലാവരും ഉച്ചക്കു് ഉണ്ണാൻവരണം, ശനിയാഴ്ചയല്ലെ; ക്ലാസില്ലല്ലോ"

4

അവിടത്തെ ഒരുക്കങ്ങാം ഒക്കെ കണ്ടപ്പോാം കുഞ്ഞിക്കണ്ണൻനായരൊന്നും പറഞ്ഞില്ല. നാലുമണിക്കെണീററു് ജാനകിയമ്മ അടുക്കളയിൽ കടന്നതാണു്. അന്നു രാജൻെറ പിറന്നാളാണെന്നു് നായർക്കും അറിയാമായിരുന്നു.

പതിനൊന്നുമണിയോടുകൂടി എല്ലാവരും എത്തി. രാജൻ അവരുടെ പേരൊക്കെ അച്ഛന്നു് പറഞ്ഞുകൊടുത്തു. രാജനായിരുന്നതുകൊണ്ടു മാത്രം നായർ ഒന്നും പറയാതിരുന്നതായിരിക്കണം.

ഊണു തുടങ്ങിയപ്പോഴേക്കും ജാനകിയമ്മക്കു് സ്വൈരമില്ലാതായി. അവരൊക്കെ ലഹളക്കൂട്ടുന്നു. ഇത്രപേക്കു് ഒന്നിച്ചു വിളമ്പിയിട്ടു് അവക്കു് ശീലംതന്നെയില്ല. ഒരാാംക്കു് കൂട്ടാൻ വേണമെന്നു പറയുമ്പോഴേക്കും മറെറാരാാംക്കു് ഉപ്പേരിവേണം; അപ്പോഴേക്കും വേറൊരാാം പപ്പടമെന്നു നിലവിളിക്കയായി. നായർ ആദ്യമൊക്കെ തീരെ അശ്രദ്ധനെന്നനിലക്കു് അവിടെ നിന്നതേയുള്ളു. എങ്കിലും പതിനാലു കൊല്ലത്തിന്നുശേഷം, ആ മുഖത്തു് ഒരു പുഞ്ചിരി വിടന്നു. നായരും മുണ്ടെടുത്തുകെട്ടി വിളമ്പാൻ കൂടി ജാനകിയമ്മക്കു് ഉത്സാഹമായി. അവരുടെ ജീവിതത്തിലെ പൊന്നോണമായിരുന്നു അന്നു്.

ഒടുവിൽ ഊണു കഴിഞ്ഞപ്പോാം നായർ പറഞ്ഞു. "ജാനകി, എനിക്കു് തെററിപ്പോയി, ഈ പുതിയ തലമുറയെപ്പററി ഞാൻ തീരെ ഓർമ്മ വിട്ടുപോയി. എന്തൊക്കെ ജാതിക്കാരുണ്ടായിരുന്നു ആ കുട്ടികളിൽ ഇല്ലെ! ഈ പുതിയ തലമുറയിൽ നമുക്കു് വിശ്വസിക്കാം, രാജ്യത്തിന്നു് ഇനിയും ഉന്നതമായ ആശകാം വെച്ചുപോററാം; ഇവരെ ശരിയായി വളർത്തിക്കൊണ്ടുവന്നാൽമതി".

"ആവൂ, ഇപ്പോഴെങ്കിലും തോന്നിയല്ലൊ; എന്തൊരു ഏകത്വമാണു് അവരിൽ ഉള്ളതു് നോക്കൂ,

# ശിശുസംപോഷണം

പി. ആർ. കെ. നായർ

ശിശു ജനിക്കുന്ന കാലഘട്ടം മുതൽ ഒരു വയസ്സു വരെശ്രദ്ധാർഹമായിട്ടുള്ളതാകുന്നു. ഈ ഘട്ടങ്ങളിൽ ശിശുക്കൾക്ക് രോഗപീഡയും ആരോഗ്യമില്ലായ്മയും കാണാവുന്നതാണ്. ശിശുവിന്റെ ആരോഗ്യസംരക്ഷണയിൽ സർവ്വപ്രധാനമായിട്ടുള്ളതു് ശരിയായ ആഹാരക്രമമാകുന്നു. അമ്മയുടെ മുലപ്പാൽ തന്നെയാണ് കുഞ്ഞിന്ന് ആവശ്യമുള്ള ഉത്തമമായ ആഹാരം. ജനിച്ച് ഒൻപതു് മാസക്കാലം വരെ ഒരു ശിശുവിന്ന് മാതാവിന്റെ മുലപ്പാൽപോലെ ഇത്രയും അനുയോജ്യമായ ആഹാരം വേറെ ഒന്നും തന്നെ ഇല്ല. മാതാവിന്റെ മുലപ്പാൽ അളവിലും ഗുണത്തിലും കുറഞ്ഞുതുടങ്ങുന്നതുകൊണ്ട് മററാഹാരങ്ങൾ വേണ്ടിവരുന്നു. സ്വമാതാവിൽനിന്നും പാൽ ലഭിക്കാതെ വരുന്നപക്ഷം ആ കുഞ്ഞിന്നു അതിനോളം പ്രായംവരുന്ന മറെറാരു ശിശുവിന്റെ മാതാവ് മുലകൊടുത്താൽ മതിയാകുന്നതാണ്. ഇതിന്ന് സാദ്ധ്യമാകാതെവരുമ്പോൾ മാത്രമേ ശിശുക്കൾക്ക് പശുവിൻ പാല് കൊടുക്കുവാൻ പാടുള്ളു. കുപ്പിപ്പാൽ ആശ്രയിച്ചുവളരുന്ന കുഞ്ഞുങ്ങൾക്ക് സാധാരണയായി ഉദരരോഗങ്ങളും ദഹനസംബന്ധമായ രോഗങ്ങളും ബാധിച്ചുകാണുന്നതു് സാധാരണയാണ്. കുഞ്ഞിന്ന് ഒൻപതുമാസക്കാലംവരെ മാതാവിന്റെ മുലപ്പാൽ കുടിച്ചു വളരേണ്ട ആവശ്യം ഉണ്ട്. എന്നാൽ അമ്മമാർക്ക് ഈ കർത്തവ്യം ഒൻപതുമാസക്കാലംവരെ തൃപ്തിയായി നിർവ്വഹിക്കുവാൻ സാധിക്കാതെയായിട്ടാണ് കണ്ടുവരുന്നതു്. ഇതിനുകാരണം നാലുമാസം ആകുമ്പോഴേക്കും മാതാക്കളിൽ പാൽ വററി വരുന്നതുകൊണ്ടാണ്. അതിനാൽ ശിശുവിന്റെ ആരോഗ്യത്തിന്ന് അമ്മമാർ പോഷകഗുണപ്രധാനങ്ങളായ ആഹാരാദികൾ ഉപയോഗിക്കുകയും ആരോഗ്യത്തോടുകൂടി ജീവിക്കുകയും വേണം. പഴങ്ങൾ ഇലക്കറികൾ, പാല്, മുട്ട, മത്സ്യം, മീൻനെയ്യ്, ബാർലി എന്നീസാധനങ്ങൾ മുലപ്പാലിന്റെ വർദ്ധനക്ക് സഹായകരമായിരിക്കും.

ശിശുക്കൾക്ക് പാൽകൊടുക്കുന്നതു ക്ലിപ്തസമയങ്ങളിലായിരിക്കണം. പാല് കൊടുക്കുന്നതിന്ന് ഒരു ക്ലിപ്തസമയം വക്കുന്നതായാൽ ശിശുവിന്റെ ആരോഗ്യാഭിവൃദ്ധിക്കും മാതാവിന്റെ ആരോഗ്യത്തിനും അത്യന്തം ഉപകരിക്കുന്നതാകുന്നു. ശിശുക്കൾക്ക് ആരോഗ്യം കുറവായിരുന്നാൽ ഒരു ഡാക്ടരുടെ ഉപദേശപ്രകാരം കൂടുതൽ പാൽ ആവശ്യംപോലെ കൊടുക്കാവുന്നതാണ്. ഒരു വയസ്സ് പ്രായമാകുന്നതുവരെ കുഞ്ഞുങ്ങൾക്ക് മുലപ്പാൽ കൊടുക്കാവുന്നതാണ്. മാതാവിന്റെ ആരോഗ്യത്തെ ആശ്രയിച്ചായിരിക്കും പാലിന്റെ വർദ്ധനവ് സ്ഥിതിചെയ്യുന്ന"

മുലപ്പാലിൽ വിററാമിൻ ബി. സി. ഡി. എന്നിവ കുറഞ്ഞിരിക്കും. ഈ ന്യൂനത പരിഹരിക്കാൻ കുഞ്ഞിനു മീൻനെയ്യും പഴങ്ങളുടെയും സസ്യങ്ങളുടേയും രസങ്ങളും കൊടുത്താൽ മതിയാകും. ഓറഞ്ച്, തക്കാളിപ്പഴം മുതലായ പഴവർഗ്ഗങ്ങളുടെ രസം ശിശുവിന്റെ വളർച്ചക്കു വളരെ പ്രയോജനകരമാകുന്നു. ശിശുവിന്നു് മൂന്നു് മാസം പ്രായമാകുമ്പോൾ കോഡ്‌ലിവർ ഓയിൽ ഒരു ചെറിയ സ്പൂൺ വീതം ദിവസത്തിലൊരിക്കൽ കൊടുക്കാവുന്നതാണ്. പഴരസം ഒരു ചെറിയ സ്പൂണിൽ സമമായി വെള്ളംചേർത്തു് ദിവസം ഒരു പ്രാവശ്യം കൊടുത്തു തുടങ്ങാം. ഇതും ക്ലിപ്തസമയങ്ങളിൽ കൊടുക്കുവാൻ അമ്മമാർ ശ്രദ്ധിക്കേണ്ടതാണ്. കാലത്തു് 10 മണിമുതൽ 2 മണിവരെ പാല്കൊടുക്കുന്നതിനിടക്കാണ് യോജിച്ചസമയം. ശിശുവിന്നു് ആറുമാസം പ്രായമാകുമ്പോൾ വെള്ളം കലർത്താതെതന്നെ പഴങ്ങളുടെ രസം കൊടുക്കാവുന്നതാണ്. കുഞ്ഞിന്റെ ആരോഗ്യത്തിന്നു് ദിവസം രണ്ടു് ഔൺസ് വെള്ളംകൊടുക്കാവുന്നതാണ്. ശിശുവിന്നു് ആറുമാസം പ്രായമായിക്കഴിഞ്ഞാൽ ദിവസം ഒന്നോ രണ്ടോ പ്രാവശ്യം കുവരക്, ഗോതമ്പ് മുതലായ ഏതെങ്കിലും കൊടുത്തുതുടങ്ങാം. വെണ്ടക്ക, കീര മുതലായ മലക്കറി സാധനങ്ങൾ വെള്ളത്തിലിട്ടു് വേവിച്ച് അവയുടെ ചാറ് പിഴിഞ്ഞെടുത്തു് ശിശുക്കൾക്ക് എട്ടുവയസ്സ് പ്രായമാകുമ്പോൾ കൊടുത്തുതുടങ്ങുവാൻ അമ്മമാർ ശ്രദ്ധിക്കേണ്ടതാണ്. താടിഎല്ലുകൾ, പല്ല് ഇവയുടെ ദൃഢീകരണാർത്ഥം എട്ടുമാസം പ്രായംചെന്ന കുട്ടികൾക്ക് റൊട്ടി, ബിസ്ക്കററ എന്നീ ആഹാ

---

ഓരോരുത്തരും ഓരോ രാജനാണെന്നേ എനിക്കുതോന്നിയുള്ളു".

രാജന്റെ നേതൃത്വത്തിൽ ആബാലസംഘം അടുക്കളയിലേക്കോടിവന്നു. ആ ലഹളയിലും കൂക്കുവിളിയിലും സമാജത്തിന്റെ ആശയും അഭിലാഷവും അലിഞ്ഞുചേർന്നിരുന്നു.

— * —

# ജീവിതവൈജയന്തി

## മിസ്സിസ്സ് അമ്മിണി കെ. മേനോൻ

അമ്മതന്മണിപ്പൊന്നുതങ്കമെ
നിന്മിഴികളടയ്ക്കുനീ
വിശ്വമാകെമുഴങ്ങും സ്വാതന്ത്ര്യ
സ്തോത്രം കേട്ടൊന്നുറങ്ങുനീ
പൊന്നുഷസ്സിൻെറ കാന്തികന്ദളം
മന്നിൽനാളെപ്പരക്കുമ്പോൾ
പാട്ടുപാടുവാൻ കൊച്ചുപക്ഷികൾ
കൂട്ടമായുണൎന്നീടുമ്പോൾ
പൊന്നുതങ്കമെ, നിന്നിളം കൊച്ചു
നീൺമിഴികൾ തുറന്നിടാം.

*     *     *     *

അമ്മ നമ്മുടെ ഭാരതം മുന്നെ
യെന്നപോലെ സ്വതന്ത്രമായ്
തന്നിളം മക്കൾ നമ്മളാനന്ദം
തന്നിൽ മുങ്ങിക്കളിക്കയായ്
ഇന്നലെ നീയുറങ്ങുമ്പോളിര–
വിങ്കലുണ്ടായ സംഭവം
പൊന്നുതങ്കമെ ഭാരതത്തിന–
ങ്ങിന്നുകിട്ടിയ സ്വാതന്ത്ര്യം
ഓൎത്തറിഞ്ഞു കൃതാൎത്ഥരായ് മോദ–
മത്തരായിതാ സോദരർ
ഒത്തൊരുമിച്ചു പാട്ടുപാടിക്കൊ–
ണ്ടിത്തെരുവിൽ നടക്കുന്നു.
കൊച്ചു കുഞ്ഞുങ്ങൾ മത്സരംവിനാ
തൂക്കൊടികൾ പിടിച്ചുതാ




















പാട്ടുപാടിപ്പുകഴ്ത്തുന്നു നമു–
ക്കെത്തിയ രാജ്യലാഭത്തെ
മത്സരമില്ല തമ്മിൽ മേലിലീ–
വിശ്വമാകവെ സൌഹൃദം
തിങ്ങിവിങ്ങിപ്പരിലസിക്കുമീ
മംഗളമാം ദിനംമുതൽ
ക്രിസ്ത്യനെന്നോ മഹമ്മദനെന്നോ
മററു വല്ല മതമെന്നോ :
തമ്മിലാരും കരുതി മത്സര–
ത്തിന്നണയുകില്ലേതുമേ.
അമ്മതന്മക്കൾ സോദരന്മാർകൾ
നിൎമ്മലസ്നേഹ സമ്പന്നർ
അമ്മതൻപാദ ശൃംഖലദ്ധ്വനി–
യൊന്നിനാൽ ഖിന്നരാവാതെ
മന്നിലാകെ പരിലസിയ്ക്കുന്ന
സുന്ദരക്കാഴ്ച കാണുവാൻ
കൺതുറക്കാവു നാളെ സ്വാതന്ത്ര്യ
നന്മലർക്കാവിലോമനേ.

*     *     *     *

ഓമനേയിപ്പതാക പോലവേ
കോമളമാം നിറങ്ങളാൽ
ഭംഗി കൂടുമുടപ്പിടും നീയാ–
ണെങ്കരത്തിലെ തൂക്കൊടി.
വൈജയന്തിയാണോമനെ നീയെൻ
ജീവിതത്തിന്നു തങ്കമെ.



---

രപദാൎത്ഥങ്ങൾ കടിച്ചുതിന്നാൻ കൊടുക്കണം. ഒൻപതുമാസം പ്രായംകഴിഞ്ഞാൽ ശിശുവിന്നു് പശുവിൻ പാലു് കൊടുത്തുകൊള്ളാം. ക്രമമായി മുലപ്പാൽ കുറഞ്ഞും പശുവിൻ പാൽ കൂടിയും ശിശുവിന്നു പതിനൊന്നു മാസം പ്രായമാ[illegible]ക്കും നിശ്ശേഷം മുലകുടി മാററി പൂൎണ്ണമായി പശുവിൻ പാൽ കൊടുക്കുന്നതിന്നു അമ്മമാർ ശ്രദ്ധിക്കണം.

— : : —

# ഗൃഹനായിക

[പലതരത്തിലുള്ള ജീവിതക്ലേശങ്ങളിൽപെട്ടു വലയുന്ന മനുഷ്യന് യഥാർത്ഥമായ സുഖവും ശാന്തിയും ലഭിക്കുന്നത് ഗൃഹജീവിതത്തിൽനിന്ന് മാത്രമാണ്. അതുപോലെതന്നെ വ്യക്തിയുടെ സ്വഭാവ രൂപീകരണത്തിലും ഗൃഹജീവിതത്തിന്ന് മഹനീയമായൊരു പങ്കുണ്ട്. തന്മൂലം ഒരു ഗൃഹത്തെ യഥാർത്ഥഗൃഹമാക്കുക എന്നതായിരിക്കണം ഒരു ഗൃഹണിയുടെ ജീവിതലക്ഷ്യം. ഇതാണ് ഈ ലേഖനത്തിലെ ആശയം]

നമ്മുടെ വാസസ്ഥലം കുടിലോ, കൊട്ടാരമോ ആവട്ടെ ഈ ലോകത്തിൽ അവിടെ മാത്രമാണ് നമുക്ക് സുഖവും ശാന്തിയും സംസിദ്ധമാകുന്നത്. ഡ്രയ്ഡൻ ഒരു ദിക്കിൽ പറഞ്ഞിട്ടുണ്ട്: "വീട്ട് നമ്മുടെ ജീവിതത്തിന്ന് പരിശുദ്ധമായൊരു വിശ്രമസ്ഥലമാണ്. എന്തുകൊണ്ടെന്നാൽ അവിടെവെച്ച് മാത്രമാണ് മനുഷ്യൻ മററൊരുവനോട്ട് ഹൃദയം തുറന്നുപെരുമാറുന്നത്. അവിടെവെച്ച് മാത്രമാണ് മനുഷ്യൻ ചതിയുടേയോ വഞ്ചനയുടേയോ സംശയലേശമെന്യേ മററൊരുവനോട്ട് ഉള്ളിണങ്ങി കഴിയുന്നത്".

ഇതേ ആശയങ്ങളെ കാർലൈൽ തൻെറ ഒരു കവിതയിൽ ഇപ്രകാരം വ്യക്തമാക്കിയിരിക്കുന്നു: "ഹായ്, വീട്ട്! അത് ശാന്തിയുടെ വാസസ്ഥലമാണ്! കീർത്തിയുടേയും പ്രശംസയുടേയും വിഷയമാണ്.

അവിടെയാണ് മനുഷ്യഹൃദയത്തിന്ന് ദൃഢവും അവിച്ഛിന്നവുമായ ശാന്തിലഭിക്കുന്നത്.

"അവിടെയാണ് ആത്മാവിന്ന് ശാന്തിയുടേതായ സുഖനിദ്ര ലഭിക്കുന്നത്.

"ഈ ഖനിയിൽനിന്ന് മനുഷ്യൻ സമത്വത്തിൻേറതായ പരിശുദ്ധ സ്വർണ്ണം കുഴിച്ചെടുക്കുന്നു.

"ഈ അഗ്നിയിൽ അവൻ തൻെറ വെറുങ്ങലിച്ച ഹൃദയത്തെ ചൂടുപിടിപ്പിക്കുന്നു.

ഇവിടെവെച്ചാണ് പ്രേമത്തിൻെറ വിറക്കുന്ന വിരലുകൾ മഹത്തും സുന്ദരവുമായ സമുദായ വീണയെ മീട്ടുന്നത്.

"അവിടെനിന്നാണ് മനുഷ്യാത്മാവിൻെറ എല്ലാ മധുരസ്വരങ്ങളും പുറപ്പെടുന്നത്".

ശരി; നിങ്ങൾ പറയുമായിരിക്കും ഈ ഗുണങ്ങളുടെ ലേശാംശമെങ്കിലും തൊട്ടുതെറിക്കാത്ത ഗൃഹങ്ങൾ ധാരാളം കണ്ടിട്ടുണ്ടെന്ന്. പക്ഷെ, ആ ഗൃഹങ്ങളൊന്നും യഥാർത്ഥഗൃഹങ്ങളല്ല. എല്ലാ കെട്ടിടങ്ങളേയും വീടെന്ന് പറയാറില്ലല്ലൊ.

## സി. പി. സുഭദ്ര

അനവധി കുടുംബങ്ങൾ ഗൃഹങ്ങളിലല്ലാതെ വെറും കെട്ടിടങ്ങളിൽ താമസിക്കുന്നവരായുണ്ട്. മനസ്സാക്ഷിയെ വഞ്ചിക്കാതെ നമുക്ക് പറയുക സാദ്ധ്യമല്ല അവക്കവിടെ യഥാർത്ഥ സ്വാതന്ത്ര്യവും, സൌഖ്യവും, സന്തോഷവും, ശാന്തിയും ലഭിക്കുന്നുണ്ടെന്ന്. തങ്ങളുടെ വീട്ടിലേക്ക് മടങ്ങിച്ചെല്ലുവാൻ തീരെ ഇഷ്ടപ്പെടാത്തവരായി എത്രയോ വ്യക്തികളെ നാം നിത്യേനയെന്നോണം കാണാറുണ്ട്. എന്താണിതിന്ന് കാരണം? ഇതിന്നു ദുഃഖിതനായ ഒരു ഭർത്താവിൻെറ ഉത്തരം ഇപ്രകാരമാണ്. "നിങ്ങളെ സ്നേഹപൂർവ്വം പ്രതീക്ഷിച്ചുകൊണ്ടിരിക്കാൻ ആരുമില്ലാത്തൊരു വീട്ടിലേക്ക് എന്തിനാണ് മടങ്ങിച്ചെല്ലുന്നത്".

ഗീഥെ പറഞ്ഞിട്ടുള്ളത് വാസ്തവമാണ്. "പുരോഹിതനോ കൃഷിക്കാരനോ ആവട്ടെ, ആർക്കാണോ സ്വന്തം ഗൃഹത്തിൽ ശാന്തിലഭിക്കുന്നത് അവനാണ് എല്ലാവരിലുംവെച്ച് സുഖി. ഒരു കുടുംബം സൃഷ്ടിക്കുമ്പോൾ, അതിനെ ആ പേരിന്ന് തികച്ചുമർഹമാക്കാൻ, സ്നേഹസമ്പന്നമായ ഒരു കുടുംബം സൃഷ്ടിക്കാൻ ഗൃഹസ്ഥൻ തികച്ചും ശ്രദ്ധിച്ചേ മതിയാവൂ.

ശരിയായ ഭരണവ്യവസ്ഥകൊണ്ടു മാത്രം ഒരു കുടുംബത്തെ കുടുംബമാക്കുക എന്നത് മഹത്തായൊരു കലയാണ്. നല്ല ഭരണവ്യവസ്ഥയോടുകൂടിയ ഒരു കുടുംബം ഒരു പുണ്യക്ഷേത്രംപോലെയാണ്. ഒരു കുടുംബത്തിൻെറ നിലനില്പിന്ന് അതിൻെറ ശരിയായ ഭരണവ്യവസ്ഥയുടെ ആവശ്യം ഒഴിച്ചുകൂടാത്തതുമാണ്.

ഒരു വെറും കെട്ടിടത്തെ നല്ലൊരു കുടുംബമാക്കുവാനും, ഒരു കുടുംബത്തെ എലിയുടെ മാളമാക്കി മാററാനും ഗൃഹനായിക വിചാരിച്ചാൽ കഴിയും. സ്വഹിതാനുസരണം അവൾക്കതിനെ ഏതുവഴിക്കും നിയന്ത്രിക്കാം. ഗാർഹികകാര്യങ്ങളിൽ ജാഗരൂകത, സ്വന്തം സുഖ

സൌകര്യങ്ങളപേക്ഷിച്ച്, ഭർത്താവിനേയും കുട്ടികളേയും സ്നേഹിക്കുവാനുള്ള സന്നദ്ധത എന്നീ ഗുണങ്ങൾ ഓരോ കുടുംബിനിക്കും ഒഴിച്ചുകൂടാത്തതാണ്.

എന്തു്? ഒരു ഗൃഹനായികയുടെ പദത്തെ നിങ്ങൾ വെറുക്കുന്നുവെന്നോ? വാസ്തവത്തിൽ വെറുക്കുന്നുവെങ്കിൽ തീർച്ചയായും നിങ്ങൾ വഴിതെററിപ്പോവുകയാണ്. ആ പദത്തിൻെറ അർത്ഥത്തെ നിങ്ങൾ തികച്ചും മനസ്സിലാക്കുന്നില്ല. ഒരു ഗൃഹിണിയിൽക്കൂടെ ഒമ്പതു് വേലക്കാർ ഒപ്പം ജോലിചെയ്യുന്നുണ്ടു്—വെപ്പുകാരൻ, അലക്കുകാരൻ, തുന്നൽക്കാരൻ, തോട്ടി, നേർസ്, രാജാവു് ഖജാൻജി, വിചാരിപ്പുകാരൻ, മന്ത്രി. ഈ ഒമ്പതു ജോലിയും വീഴ്ചതട്ടാതെ ഒപ്പം നിർവ്വഹിക്കുകയെന്നതു് ചില്ലറക്കാര്യമൊന്നുമല്ല; എന്താ, വാസ്തവമല്ലെ?

സ്വകുടുംബകാര്യങ്ങളിൽ തല്പരയായൊരു ഗൃഹിണി "വുമൻസ് ഹോം കമ്പേനിയ"ന്നയച്ച ഒരെഴുത്തിലെ ചില വാചകങ്ങളാണ് താഴെ ചേർക്കുന്നതു്.

എൻെറ ഗൃഹത്തെ സുഖാഗാരമാക്കിവെക്കുക എന്ന ജോലി എനിയ്ക്കേററവും സന്തോഷമുളവാക്കുന്നു. ഭർത്താവിന്നു് ഇവിടെ എപ്പോഴും എല്ലാവിധത്തിലുമുള്ള സ്വാതന്ത്ര്യമുണ്ടു്. വീട്ടിൽ കടലാസോ കുഷ്യനുകളോ അങ്ങിങ്ങു ചിന്നിക്കിടക്കുന്നുണ്ടെങ്കിൽ, അല്ലെങ്കിൽ നിലത്തങ്ങിങ്ങു് കാലിലെ ചളിപ്പാടുകൾ പതിഞ്ഞിട്ടുണ്ടെങ്കിൽ ഞാനതു് വലിയ തെററായി കണക്കാക്കാറില്ല. കുഷ്യൻ, കസേല, കട്ടിൽ എന്നിവ കുടുംബത്തിൻെറ ഉപയോഗത്തിന്നുള്ള സാമഗ്രികളാണ്. അവയെ തികച്ചുമുപയോഗിക്കാൻ അവർക്കധികാരമുണ്ടു്. എൻെറ തോട്ടത്തിലെ പുഷ്പങ്ങൾ ആവശ്യമുള്ളവർക്കു് ഇഷ്ടംപോലെ പറിച്ചുകൊണ്ടുപോകാം. പോഷകകരങ്ങളായ ഭക്ഷണപാനീയങ്ങൾ തയ്യാറാക്കി വിളമ്പിക്കൊടുക്കുമ്പോൾ കുടുംബത്തിലെ ഓരോ അംഗത്തിനോടും ഞാനതിൻെറ രുചിഭേദങ്ങളെപ്പററി അന്വേഷിക്കും. കൊച്ചുകുട്ടികളെ പഠിപ്പിയ്ക്കുന്നതിലും, പുസ്തകങ്ങളും മാസികകളും വായിയ്ക്കാറായവർക്കു് അവ വരുത്തിക്കൊടുക്കുന്നതിലും ഞാൻ തികച്ചും തല്പരയാണ്. അവർക്കവയെല്ലാം ഇഷ്ടംപോലെ ഉപയോഗിക്കാൻ സ്വാതന്ത്ര്യമുണ്ടു്. പക്ഷെ, അവയൊന്നും നാശമാക്കാൻ ഞാനവരെ അനുവദിക്കാറില്ല. വീട്ടിൽ ആർക്കെങ്കിലും രോഗംപിടിച്ചാൽ ഞാനവരെ എന്നാലാവുന്നവിധം ശുശ്രൂഷിക്കും. ആ ശുശ്രൂഷയിൽനിന്നുമുളവാകുന്ന ആനന്ദത്തെ തികച്ചുമാസ്വദിക്കുകയും ചെയ്യും. കടുത്ത ഉരുക്കുനിയമങ്ങളൊന്നും എൻെറ ഭരണവ്യവസ്ഥയിലില്ല. തന്മൂലം, വീടാണ് ലോകത്തിൽവെച്ചു് ഏററവും സുന്ദരമായ സ്ഥലമെന്ന വാസ്തവം എൻെറ കുടുംബത്തിലുള്ളവർക്കെല്ലാം അനുഭവമാണ്.

ദുർമ്മാർഗ്ഗികളായ ആളുകളെപ്പററി വിമർശിയ്ക്കുമ്പോൾ ചിലർ പറയാറുണ്ടു് അവനെ വേണ്ടവിധം അടക്കിയൊതുക്കി വളർത്താഞ്ഞിട്ടാണെന്നു്. ഗൃഹണി തൻെറ ഓരോ പ്രവൃത്തിയിലും ശരിയായ നിയമവും ചിട്ടയും വ്യവസ്ഥയും അനുസരിച്ചേ മതിയാവൂ. ശ്രേഷ്ഠമായൊരു കുടുംബത്തിൽനിന്നു് മിതഭാഷിയും സൽസ്വഭാവിയും സംസ്കൃതഹൃദയനും അനുസരണശീലമുള്ളവനുമായ ഒരു സന്താനത്തെയാണ് ലോകം പ്രതീക്ഷിയ്ക്കുന്നതു്.

ഗവർമ്മേണ്ടിന്നും, അദ്ധ്യാപകന്മാർക്കുമുള്ളതിലും എത്രയോ ഇരട്ടിയാണ് ഭാവിസമുദായത്തോടു് അച്ഛനമ്മമാർക്കുള്ള ഉത്തരവാദിത്വം. സത്യം, വിനയം, അനുസരണം, പരിശ്രമശീലം, മിതവ്യയം മററുള്ളവരെ സഹായിയ്ക്കുവാനുള്ള സന്നദ്ധത എന്നിങ്ങിനെ കുട്ടികളെ വീട്ടിൽവെച്ചുതന്നെ പഠിപ്പിയ്ക്കേണ്ടതായ ഒട്ടേറെ വിഷയങ്ങളുണ്ടു്.

സ്വഭാവനിർമ്മാണത്തിൽ ഗൃഹപരിസരങ്ങൾ എടുക്കുന്ന പങ്കു് ചില്ലറയൊന്നുമല്ല. ലോകത്തിൽ നമുക്കുള്ള സ്ഥാനം എന്തുതന്നെയായാലും അതിനെ സ്ഥിരപ്പെടുത്തുന്നതിൽ വീട്ടിലുള്ള പങ്കു് പ്രഥമവും പ്രധാനവുമാണ്. പ്രഖ്യാതനായ പണ്ഡിതൻ, യശസ്വിയായ ഭടൻ, വിശ്വവിശ്രുതനായ ശാസ്ത്രജ്ഞൻ, വലിയ വലിയ രാഷ്ട്രീയ നേതാക്കൾ എന്നുവേണ്ട എല്ലാ മഹാന്മാരും അവരുടെ മഹത്തായ കഴിവുകൾ തങ്ങളുടെ ബാല്യശിക്ഷണത്തിൽനിന്നും ഗൃഹജീവിതത്തിൽനിന്നും സമാർജ്ജിച്ചവയാണ്.

[ഹിന്ദിയിൽനിന്നു്.]

—:o:—

ചെറുകഥ

# ആ ശവകുടീരം

ഇരുപത്തിമൂന്നോളം പെൺകിടാങ്ങളുണ്ടു്, ഞങ്ങളുടെ നൂൽനൂല്പു് ക്ലാസ്സിൽ. എല്ലാം ചുറുചുറുക്കുള്ളവർ; ചിരിക്കുടുക്കകൾ. ആരേയും പരിഹസിക്കും. ചിലപ്പോൾ, ഞങ്ങളുടെ പ്രധാനാദ്ധ്യാപികയെ കൂടി പിടികൂടും. അവർ ഒരു 'തടിച്ചി'യായിരുന്നു. ചെമ്പിച്ച തലമുടിയുള്ള ഒരു പരുക്കൻ മട്ടുകാരി. അലക്ഷ്യമായ ഭാവം. പുരുഷലോകത്തെ വെല്ലുവിളിക്കുകയാണെന്നു തോന്നും, ആ നോട്ടം കണ്ടാൽ. അവരങ്ങനെ തലയെടുപ്പോടുകൂടി ആനച്ചന്തം വെച്ചു നടക്കുന്നതു കണ്ടാൽ, ഞങ്ങളൊളിഞ്ഞു ചിരിക്കും. പക്ഷെ, പൊതുവെ ഞങ്ങൾക്കെല്ലാം അവരെ വലിയ ബഹുമാനമാണു്. അവരുടെ ആ നീണ്ട, പരുപരുത്ത ഉപദേശങ്ങൾ, പുരുഷന്മാരെ മൂർഖന്മാരെന്നു് മുദ്രയടിച്ചുകൊണ്ടുള്ള അവരുടെ ആ ജല്പനങ്ങൾ, ഞങ്ങളെ മിക്കവാറും ചിന്തിപ്പിച്ചിട്ടുണ്ടു്; ചിരിപ്പിച്ചിട്ടുണ്ടു്. അവിവാഹിതയായ ഒരു മദ്ധ്യവയസ്ക—അവൾക്കു് ജീവിതത്തിൽ പ്രേമനൈരാശ്യം നേരിട്ടിരിക്കണം. ഞങ്ങൾ ഹെഡ്മിസ്ട്രസ്സിനെക്കുറിച്ചു് രൂപവല്ക്കരിച്ച അഭിപ്രായമാണതു്. എത്രമേൽ ശരിയാണെന്നറിഞ്ഞുകൂട. ഞങ്ങൾക്കതറിയുകയും വേണ്ട. ലോകത്തിൽ എന്തെല്ലാം നടക്കുന്നു, ഈ മായാപ്രപഞ്ചത്തിൽ!

ഒരു ദിവസം രാവിലെ അവർ ഞങ്ങളോടിങ്ങിനെ പറഞ്ഞു:—

"കുട്ടികളെ, ഒരു യുവതികൂടി നാളെ ഈ ക്ലാസ്സിൽ വന്നു ചേരും. കുറച്ചകലെയാണു്. നിങ്ങൾ വളരെ സ്നേഹത്തോടെ, സൗഹാർദ്ദത്തോടെ പെരുമാറണം. ഇന്നലെ അവൾ എന്നെ വന്നു കണ്ടിരുന്നു. സൗമ്യയായ ഒരു പെൺകുട്ടി. എന്തുവണക്കമാണു്! നിങ്ങളെപ്പോലെ..........."

അവർ ഒരു കള്ളപ്പുഞ്ചിരിയിട്ടുകൊണ്ടു ഞങ്ങളുടെ മുഖത്തേക്കു നോക്കി. അതെ; ഞങ്ങളുടെ അച്ചടക്കമില്ലായ്മയെ അവർ പരോക്ഷമായി വിമർശിക്കുകയാണു്. അവരുടെ ദൃഷ്ടിയിൽ ഞങ്ങളെല്ലാം കൊള്ളരുതാത്തവർ.

## പൂവനത്തിൽ നാരായണി

ആ പുത്തൻ വിദ്യാർത്ഥിനി എങ്ങിനെയിരിക്കും. അവരെപ്പോലെയൊ? എന്നാൽ........എൻെറ ഹൃദയത്തിൽ ഒരു ചിരി ഊറിവന്നു. ആ നവാതിഥിയോടു് ഏതുവിധം പെരുമാറണമെന്നും, അവളെ എങ്ങനെയെല്ലാം ആകർഷിക്കണമെന്നും ഞങ്ങളാലോചിച്ചുറച്ചു. ഞങ്ങളുടെ സംഘബലം ഇനിയും വർദ്ധിക്കണം; പതിന്മടങ്ങു് വർദ്ധിക്കണം. ഞങ്ങളുടെ 'ജോളി'കളിൽ അവളും പങ്കെടുക്കുകയില്ലേ? എന്തോ............

അങ്ങനെ രണ്ടുദിവസം കടന്നുപോയി. അവളെക്കാണ്മാൻ ഞങ്ങളുടെ മിഴികളുഴറി. അനുച്ചതിരിഞ്ഞപ്പോൾ, ഹെഡ്മിസ്ട്രസ്സ്, ഒരു യുവതിയോടുകൂടി ക്ലാസ്സിൽ പ്രവേശിച്ചു അതവൾതന്നെയായിരുന്നു. ഹെഡ്മിസ്ട്രസ്സിൻെറ മുഖത്തെ ആ ഗൌരവം അതു വ്യക്തമാക്കി.

"ഇതാണു്, ഞാൻ പറഞ്ഞ മിസ്സ് മാലിനി. സംഗീതത്തിൽ നല്ല വിവരമുണ്ടു്. നല്ല ശാരീരമാണു്. അല്പം നൂൽനൂല്പു് ശീലിക്കണമെന്നു് അവൾക്കൊരാശ. പുതിയ കൂട്ടുകാരി നിങ്ങളെ തികച്ചും സന്തോഷിപ്പിക്കാൻ വേണ്ട കഴിവുള്ളവളാണെന്നു് അടുത്ത നിമിഷം നിങ്ങൾക്കു് ബോദ്ധ്യപ്പെടും, ഞാൻ പറയാതെതന്നെ....."

ഞങ്ങൾ പരസ്പരം മിഴിച്ചുനിന്നു. എല്ലാവരും നിശ്ശബ്ദതപാലിക്കുകയാണു, എന്തൊ ഒരു വിചിത്രനാടകം അഭിനയിക്കപ്പെടുന്നതു പോലെ. ഈ ചിരിക്കുടുക്കകളുടെ തമാശയെങ്ങുപോയി? ഞാനത്ഭുതപ്പെട്ടു.

ആ യുവതിയെ ഞങ്ങൾ സൂക്ഷിച്ചുനോക്കി. ഖദർസാരിയുടുത്തിരിക്കുന്നു. ചുള്ളിപ്പൂനിറഞ്ഞൊരു ഖാദിബ്ലൌസ് ധരിച്ചിട്ടുണ്ടു്. പ്രായം ഇരുപത്തിമൂന്നുകാണും. ഒരു ലോലാംഗി. ആ മുഖത്തു ഒരു മ്ലാനത കളിയാടുന്നുണ്ടു്. ആ നേത്രങ്ങൾ തിളങ്ങുന്നവയാണു്. എങ്കിലുമുണ്ടു്, ഒരു നിരാശതയുടെ നിഴൽ. അവൾ ഞങ്ങളിൽനിന്നും എത്രയോ വ്യത്യസ്തയാണു്. പലതുകൊണ്ടും. ഞങ്ങൾ ചിരിച്ചുകൊണ്ടിരിക്കുമ്പോൾ, അവളെന്തുചെയ്യും? എന്തോ ആലോചിക്കുകയായിരിക്കും. അവൾ എന്തിനെപ്പറ്റി ആലോചിക്കുന്നു.?

അതെ, ഹൃദയങ്ങൾ കണ്ണുകൊണ്ടു് കണ്ടറിയാൻ കഴിയാത്തതു് മനുഷ്യൻെറ ഒരു വലിയ അനുഗ്രഹം!! അല്ലെങ്കിൽ, നാമാരെയൊ

ക്കെ വെറുക്കും. ആരെയെല്ലാമാരാധിയ്ക്കും!!

അങ്ങനെ മാലിനിയും നൃൽനൃൽപ്പ് പരിശീലിച്ചു തുടങ്ങി. പക്ഷെ, അക്കാര്യത്തിൽ, അവളുടെ ഉന്മേഷം ഒന്നു വേറെത്തന്നെയായിരുന്നു. ഞങ്ങൾ നൃൽനൃല്ക്കുന്നതിനിടയ്ക്ക് സംസാരിച്ചെന്നുവരും. എന്നാൽ അവളൊ, ഒരക്ഷരമുച്ചാരിയ്ക്കുകയില്ല. തൻെറ മുഴുവൻ ശ്രദ്ധയും അവളാതൊഴിലിൽ പതിച്ചിരിയ്ക്കുകയായിരിയ്ക്കും. വിശ്രമവേളയിൽ കൂടി അവളങ്ങിനെ നൃൽനൃറുകൊണ്ടിരിയ്ക്കും. ഏകാന്തമായ നിശകളിൽ, അവൾ തൻെറ മുറിയിൽ, ജനലഴികളിൽ ചാരിയിരുന്നു, മന്ദമന്ദമായി ഒരു ശോകഗാനം ആലാപിയ്ക്കുന്നതു കേൾക്കാം. എന്തിനുമുണ്ട് അവൾക്കൊരു പ്രത്യേകത. ഒരു ചിട്ട.

അവൾ ഹെഡ് മിസ്റ്റ്രസ്സിനെപ്പോലെയാണോ? അല്ല, ഒരിക്കലുമല്ല. മാലിനി പുരുഷലോകത്തെ വെറുക്കുന്നില്ല; പഴിയ്ക്കുന്നില്ല. അവൾക്കെന്തെല്ലാമോ പറയണമെന്നുണ്ട്; തെരുതെരെ അഭിപ്രായപ്പെടണമെന്നുണ്ട്. ചുരുക്കത്തിൽ, അവളെന്നെ ആകർഷിച്ചു; മററുള്ളവരേക്കാൾ വശീകരിച്ചു. അവൾ സഹൃദയയാണ്; ശാലിനിയാണ്. എന്തോമനത്തം കളിയാടുന്ന പദപ്രയോഗങ്ങളാണ്! പകർത്താൻ കൊതിതോന്നും.

ഒരൊഴിവുദിവസം, അദ്ധ്യാപികകളും നൃൽനൃൽപ്പ് വിദ്യാർത്ഥിനികളും കുറച്ചകലെയുള്ള പച്ചപിടിച്ചൊരു കുന്നു കാണ്മാൻ പുറപ്പെട്ടപ്പോൾ, മാലിനി വൈമനസ്യം പ്രദർശിപ്പിച്ചു. അവൾക്കതിൽ രസമില്ലെന്നറിഞ്ഞ ഞാനും ഹോസ്റ്റലിൽത്തന്നെ കൂനിക്കൂടി. മററുള്ളവർ സോത്സാഹം യാത്രയായി.

മാലിനി, അവളുടെ മുറിയിൽ, ഒരു പുല്ലായയിൽ ഇരുന്നു, അങ്ങനെ നൃൽനൃൽക്കുകയാണ്. എങ്ങുമൊരു നിശ്ശബ്ദത പരന്നിരുന്നു. ഞാനവളുടെ അടുത്തു ചെന്നിരുന്നു. ഒട്ടും പ്രസന്നതയില്ലായിരുന്നു അവളുടെ മുഖത്ത്.

"മാലിനി ഇടയ്ക്കെല്ലാം നെടുവീർപ്പിടുന്നതെന്തിനാണ്? എപ്പോഴും ഒരു വിഷാദാത്മകതചവും കാണുന്നല്ലോ. എന്താണിതിന്നു കാരണം? വല്ല പ്രേമ........?"

ഞാൻ അവളുടെ പുറത്തു തലോടിക്കൊണ്ട് സാവധാനത്തിൽ ചോദിച്ചു.

"ഛീ, ഒന്നുമില്ല. നിങ്ങൾക്കങ്ങനെ തോന്നിയതാണ്....." അവൾ പ്രതിവചിച്ചു. ആ വാക്കുകളിലെ ഇടർച്ച ഞാൻ പ്രത്യേകം സൂക്ഷിച്ചു.

"അതൊന്നുമല്ല. ഞാനതു മനസ്സിലാക്കീട്ടുണ്ട്. എന്തൊ ഒരു വലിയ പ്രത്യാഘാതം മാലിനിയുടെ ജീവിതത്തിൽ സംഭവിച്ചിട്ടുണ്ടെന്ന്, നിങ്ങളെക്കണ്ടനാൾതൊട്ട് വിചാരിയ്ക്കാൻ തുടങ്ങിയതാണ്. വിരോധമില്ലെങ്കിൽ..........."

ഞാനൊട്ടുകൂടി അവളുടെ അടുത്തേയ്ക്കു നീങ്ങി.

"ഓ, അവളുടെ മുഖത്ത് അപ്പോൾ എന്തെല്ലാം വികാരങ്ങളാണ് ഓളമലച്ചത്! ഒരു നേരിയ സ്വരത്തിൽ അവൾ പറഞ്ഞു:—

"സോദരീ, വിടരുന്നതിന്നു മുമ്പ് വാടിക്കരിയാറായ എൻെറ ഈ ജീവിതകഥ കേൾക്കുന്നിന്നു നിങ്ങളെന്തിനാണിങ്ങനെ താല്പര്യം കാണിയ്ക്കുന്നത്?

പക്ഷെ, ഞാനവളെ നിർബ്ബന്ധിച്ചു. പുതിയ പുതിയ സംഭവങ്ങൾ കാണുവാനും കേൾക്കുവാനും ആരും അഭിലഷിയ്ക്കും. അവൾ തുടർന്നു:—

"തലശ്ശേരിയിലെ പേരെടുത്ത ഒരു ഡോക്ടരായിരുന്നു, എൻെറ അച്ഛൻ. ഞങ്ങൾ അദ്ദേഹത്തിൻെറ അരുമപ്പെട്ട സന്താനങ്ങളായിരുന്നു—ഞാനും വിജയേട്ടനും. അച്ഛനുമമ്മയും ഞങ്ങളെ പ്രാണാധികം സ്നേഹിച്ചിരുന്നു. അങ്ങനെ ഞങ്ങൾ ക്ലേശമെന്തെന്നറിയാതെ വളർന്നുവന്നു.

"അന്നു, ഞങ്ങൾക്കൊരു കളിത്തോഴിയുണ്ടായിരുന്നു—അയൽവക്കത്തെ സരോജം. അവൾ ഞങ്ങളുടെ ബാലലീലകളിൽ തികച്ചും പങ്കുകൊള്ളുമായിരുന്നു. സൌന്ദര്യവും, സൌശീല്യവും ഒത്തിണങ്ങിയൊരു പെൺകുട്ടി.

"കാലം മുമ്പോട്ടുകുതിച്ചു. പല വിധം പരിവർത്തനങ്ങൾ ഞങ്ങളെ മാറിമാറിപ്പുല്കി. ഓ, സരോജം! അവൾക്കെത്ര വളർച്ചയായിരുന്നു. അവൾ വല്ലാതെ ലജ്ജിച്ചുപോകും, വിജയേട്ടനെക്കണ്ടാൽ. സരോജത്തിൻെറ നാമശ്രവണമാത്രയിൽ വിജയേട്ടൻെറ മുഖം അരുണവർണ്ണമാകുന്നതും ഞാൻ കണ്ടിട്ടുണ്ട്.

"അതെ; എനിയ്ക്കു് നല്ല ഓർമ്മയുണ്ട്. വിജയേട്ടൻെറ സ്വഭാവഗതിയ്ക്കാണ്, യൌവനാരംഭത്തോടുകൂടി കാര്യമായ മാററമുണ്ടായതു്. മിനുമിനുത്ത തൻെറ സില്ക്കുഷർട്ടുകളും ദോത്തികളുമുപേക്ഷിച്ചു്, ജ്യേഷ്ഠൻ പരുപരുത്ത ഖദർ വസ്ത്രങ്ങൾ ധരിയ്ക്കാൻ തുടങ്ങി. മഹാത്മജിതുടങ്ങിയ രാഷ്ട്രീയനേതാക്കന്മാരുടെ ഛായാപടങ്ങളാൽ വീട്ടിലെ ചുവരുകൾ അലംകൃതമായ്ത്തീർന്നു. ജ്യേഷ്ഠന്നു ഗൌരവം കൂടിക്കൂടിവന്നു. എപ്പോഴുമങ്ങനെ ചിന്തിച്ചുകൊണ്ടിരിയ്ക്കും.

"സാധുഭിക്ഷക്കാർ വന്നാൽ, അവരുടെക്ഷേമമന്വേഷിയ്ക്കണം, ചേട്ടന്നു്; അവരോടു് സവിനയം സംസാരിയ്ക്കണം. അവരെ സന്തോഷിപ്പിച്ചേ വീട്ടിൻെറ പടിയിറക്കാറുള്ളു. ജ്യേഷ്ഠൻ മിക്ക തൊഴിലാളി യോഗങ്ങളിലും പങ്കെടുക്കുകയും പ്രസംഗിയ്ക്കുകയും ചെയ്യാറുണ്ട്. ഒരു യഥാർത്ഥ കോൺഗ്രസ്സുകാരനായി, പാവങ്ങളുടെ നേതാവായി, ജ്യേഷ്ഠൻ അങ്ങനെ ഉയൻറുവരികയായിരുന്നു. ഒരു ദിവസം—അതെ—ഒരു ദുർദ്ദിവസം—ഞാൻ കേട്ടു, ഒരു വാർത്ത; എൻെറ ഹൃദയത്തെ കീറിമുറിയ്ക്കുന്ന ഒരു ദാരുണവാർത്ത! ഗവമ്മെണ്ടിന്നെതിരായി പ്രസംഗിച്ചു എന്ന കാരണത്തിന്നു്, ജ്യേഷ്ഠനെ പോലീസ്സുകാർ പിടിച്ചുകൊണ്ടുപോയി......"

മാലിനിയുടെ തൊണ്ടയിടറി. ഒരു നെടുവീർപ്പിട്ടു് അവൾ തുടർന്നു:—

"ഹാ! സഹോദരീ! അന്നുമുതൽ, എൻെറ ജീവിതത്തിലൊരു കരിനിഴൽ വ്യാപിച്ചു തുടങ്ങി. ആ അനിഷ്ടസംഭവമറിഞ്ഞപ്പോൾ, സരോജത്തിന്നുണ്ടായ ദുഃഖം എങ്ങനെ വർണ്ണിയ്ക്കാം. അങ്ങനെ ഞങ്ങൾ കണ്ണീരും കയ്യുമായി കഴിച്ചുകൂട്ടി.

"രണ്ടാഴ്ച കഴിഞ്ഞു. നിത്യവും എന്നെ സന്ദർശിയ്ക്കാറുള്ള സരോജത്തെ ഞാനന്നു കണ്ടില്ല. ഞാൻ പരിഭ്രാന്തയായി. ഞാനവളുടെ വീട്ടിലേയ്ക്കു നടന്നു. പാവം, സരോജം! കഠിനജ്വരവും തലവേദനയും കൊണ്ടങ്ങനെ എരിപൊരി കൊള്ളുകയായിരുന്നു, അവൾ. ഒരു വാക്കുച്ചരിയ്ക്കുവാൻകൂടി അവൾക്കു കെല്പില്ലായിരുന്നു. നീറിപ്പിടിയ്ക്കുന്ന നിമിഷങ്ങൾ..........."

"സരോജത്തിൻെറ രോഗം പൂർവ്വാധികം വർദ്ധിച്ചു. ഞാനെല്ലായ്പോഴും അവളെ ചെന്നു കാണും. ഒരു ദിവസം ചെന്നപ്പോൾ, അവളുടെ വീട്ടുകാരെല്ലാം വളരെ മ്ലാനവദനരായിരിയ്ക്കുന്നതു കണ്ടു. എനിയ്ക്കൊന്നും മനസ്സിലായില്ല. എൻെറ ഹൃദയം നീറി; അകാരണമായി മിടിച്ചു. പൊള്ളുന്ന ചിന്തകളോടെ പതറുന്ന കരളോടെ ഞാനാരോഗശയ്യയ്ക്കരികിലേയ്ക്കു നീങ്ങി............

"സരോജത്തിൻെറ വരണ്ട ചുണ്ടുകളിലൂടെ, ചില ഇടറിയ വാക്കുകളങ്ങനെ ഉതിരുന്നുണ്ടായിരുന്നു. എനിയ്ക്കുതും മനസ്സിലായില്ല. പക്ഷെ—ഹാ! ഹൃദയത്തിൻെറ ആ മന്ത്രങ്ങൾ!!

"വി....ജ....യ....ൻ....!!!" അവൾ ഉരുവിടുന്നു! എൻെറ നേത്രങ്ങൾ നിറഞ്ഞു. തല കറങ്ങുന്നതായിത്തോന്നി.

"ഞാൻ അന്നന്തിയോളം അവിടെത്തന്നെയിരുന്നു. എൻെറ മസ്തിഷ്ക്കത്തിൽ ആയിരമായിരം അഗ്നികുണ്ഡങ്ങൾ കിടന്നെരിയുകയാണ്. നീറിപ്പിടിക്കുന്ന ആശങ്കകൾ! അയ്യോ, സരോജം! എൻെറ സരോജം!! അവളുടെ കിടപ്പു്............ ഞാൻ വിങ്ങി വിങ്ങിക്കരഞ്ഞു. ഹാ! പിറേറന്നു രാവിലെ........"

മാലിനി പൊട്ടന്നനെ പൊട്ടിക്കരഞ്ഞു. അതിൻെറ അലമാലകൾ മുറിയിൽ പ്രതിദ്ധ്വനിച്ചു. ഞാനവളെ അ[illegible] സമാശ്വസിപ്പിച്ചു. അവൾ സഗദ്ഗദം തുടർന്നു:—

"സരോജത്തിൻെറ ആ പൊട്ടിച്ചിരി; ആ ഫലിതോക്തികൾ, സ്നേഹാർദ്രമായ നോട്ടം — അവയെന്നെന്നേയ്ക്കുമായി നിലച്ചു. അവയെല്ലാമിന്നു് സ്മരണ മാത്രമായവശേഷിയ്ക്കയാണ് അതേ; എന്നെപ്പോലുള്ള നിർഭാഗ്യവതികളെ അധികമൊന്നും കാണുകയില്ല.

"ആ ദാരുണ സംഭവത്തിന്നുശേഷം നീണ്ട രണ്ടു വർഷം അങ്ങനെ ഇഴഞ്ഞുപോയി, ഒരു പെരുമ്പാമ്പിനെപ്പോലെ. ഒരു ദിവസം വീട്ടിൽ ഒരെഴുത്തുവന്നു. അതു വിജയേട്ടൻേറതായിരുന്നു. അടുത്ത ആഴ്ച വരുമെന്നു്. ഞാൻ കോൾമയിർക്കൊണ്ടു. പക്ഷെ, ഏതോ ഒരു ന്യൂനതയുണ്ടായിരുന്നു, ആ സന്തോഷത്തിൽ എന്തോ...............?

"ഞായറാഴ്ച പുലന്നു. ഞാൻ സ്റ്റേഷ്യനിൽ ജേഷ്ഠനേയും പ്രതീക്ഷിച്ചിരിപ്പായി. വണ്ടി വന്നു. ഒരു ഖദർധാരി മൂന്നാംക്ലാസ്സു് മുറിയിൽനിന്നും ചാടിയിറങ്ങി. അതു വിജയേട്ടനായിരുന്നു. എൻെറ വിജയേട്ടൻ!! ഞങ്ങൾ വീട്ടിലേയ്ക്കു നടന്നു............

ജ്യേഷ്ഠനും സരോജവും അനർഘാനുരാഗത്തിന്റെ സുവർണ്ണശൃംഖലയാൽ അന്യോന്യബന്ധിതരായിരുന്നുവെന്നതു് ഒരു പരമാർത്ഥം മാത്രമാണ്. പക്ഷെ, ജ്യേഷ്ഠന്റെ സ്ഥിതിയെന്തായിരിയ്ക്കും, സരോജത്തിന്റെ കഥയറിയുമ്പോൾ? അതോർത്തപ്പോൾ എന്റെ കരളൊന്നാളിപ്പോയി. പിറ്റെ ദിവസം രാവിലെ വരാന്തയിൽനിന്നു, ഒട്ടുദൂരെ ചൂണ്ടിക്കാട്ടിക്കൊണ്ടു് വിജയേട്ടൻ ചോദിച്ചു:—

"അതെന്താ മാലിനീ?"—

ആ ചോദ്യം കേട്ടു ഞാൻ ചൂളി! എന്തു [illegible] പറയാനാണ്, സരോജത്തിന്റെ അന്ത്യവിശ്രമസങ്കേതമെന്നോ! ഹാ! അതു കേൾക്കുമ്പോൾ പൊട്ടിത്തകരുകയില്ലേ, വിജയേട്ടന്റെ ഹൃദയം?

"ഞാൻ ഉത്തരം പറഞ്ഞില്ല. ജ്യേഷ്ഠൻ കാണാതെ ഞാൻ കണ്ണുകൾ തുടച്ചു. കൂടുതൽ ഉല്ക്കണ്ഠയോടെ ജ്യേഷ്ഠൻ വീണ്ടും ചോദിച്ചു:—

"പറയൂ മാലിനി, പറയൂ—അതെന്താണ്?"—

ഞാനപ്പോഴും നിശ്ശബ്ദയായിരുന്നതേയുള്ളു. ജ്യേഷ്ഠന്റെ മുഖത്തേയ്ക്കു നോക്കാൻപോലും എനിയ്ക്കു ധൈര്യംവന്നില്ല. മുറിക്കകത്തുകടന്നു, ജ്യേഷ്ഠനു കൊടുക്കുവാൻ സരോജം എന്നെ ഏല്പിച്ചിരുന്ന ആ എഴുത്തെടുത്തു ജ്യേഷ്ഠന്റെ കൈയിൽ കൊടുത്തു ഞാനൊരു മൂലയിൽ ചെന്നിരുന്നു. വിജയേട്ടൻ എഴുത്തു തുറന്നു വായിക്കാൻതുടങ്ങി.

പ്രിയനാഥാ!

അങ്ങെന്റെ പ്രാണനായിരുന്നെങ്കിലും, ഞാനിന്നോളം അങ്ങനെ സംബോധനചെയ്തിട്ടില്ല. നമ്മുടെ ശൈശവം, ആ ശോഭനകാലം ഇങ്ങിനി വരാതവണ്ണം നമ്മിൽനിന്നകന്നുപോയി. അങ്ങയുടെ ഹൃദയത്തോടു എന്റെ കരളെത്രമാത്രം അലിഞ്ഞുചേർന്നിരുന്നു.

പ്രേമം!—ഹാ! അങ്ങയുടെ ദിവ്യപ്രേമം!—അതിന്റെ മായികശക്തിയിൽ, തേജോവിലാസത്തിൽ, ഈ ലോകമെനിയ്ക്കു് മധുരോദാരമായിത്തോന്നി. എത്രയെത്ര മോഹനസ്വപ്നങ്ങൾ ഞാൻ കണ്ടുകണ്ടാനന്ദിച്ചിട്ടില്ല! എത്രയെത്ര മധുരസ്മരണകൾ ഇന്നുമെന്നെ പുളകമണിയിയ്ക്കുന്നില്ല!!

അങ്ങയുടെ സുന്ദരകളേബരത്തെയല്ല, ത്യാഗമോഹനമായ ആ ഹൃദയത്തെയാണിവൾ സമാരാധിയ്ക്കുന്നത്. അങ്ങയുടെ സ്വരാജ്യസ്നേഹത്തിൽ ഞാനഭിമാനിയ്ക്കുന്നു; സൌകുമാര്യത്തിലും സൌശീല്യത്തിലും ആനന്ദംകൊള്ളുന്നു. മാതൃഭൂമിയ്ക്കുവേണ്ടിയുള്ള അങ്ങയുടെ കർമ്മപദ്ധതികളിൽ അങ്ങെന്നും വിജയനായിത്തന്നെ വർത്തിയ്ക്കുക! സാമ്രാജ്യത്വത്തിന്നെതിരായി—അധികാര പ്രമത്തതയ്ക്കെതിരായി—അങ്ങുയർത്തിയ ശബ്ദം ഇന്നുമെന്റെ കർണ്ണപുടങ്ങളിൽ മാറ്റൊലികൊള്ളുകയാണ്.

നമ്മുടെ ഭാരതത്തിലെ,—മർദ്ദിതകോടികളുടെ, മൂകലക്ഷങ്ങളുടെ കണ്ണീരിനാൽ പ്രക്ഷാളിതമായ നമ്മുടെ ജന്മഭൂമിയിലെ—പാവങ്ങളുടെ പ്രോഷ്മളബാഷ്പനീർ തുടയ്ക്കുവാൻ ഇനിമേലിലും ഉപയുക്തമായിത്തീരട്ടെ അങ്ങയുടെ ആ പ്രബലകരങ്ങൾ. അതു കണ്ടു എന്റെ ആത്മാവു് ചരിതാർത്ഥമാകും; ശാന്തിയടയും.

എന്റെ ഹൃദയനാഥാ!

അങ്ങെന്നെയോർത്തു വ്യസനിയ്ക്കരുതെ. മാലിനിയെ—ആ കൊച്ചു സഹോദരിയെ—വിചാരിച്ചെങ്കിലും ദുഃഖിക്കരുതെ! അങ്ങയെക്കുറിച്ചുള്ള ഓമനസ്മരണകൾ, പരലോകത്തിൽവെച്ചും എന്റെ ഹൃദയത്തിൽ മധുമാരിചൊരിയും. അങ്ങെന്നെ മറക്കുമോ? നാഥാ, മറക്കുമോ? ഇതെന്റെ അ....ന്ത്യ.... സ....ന്ദേ....ശ....മാ....ണ്.... വിറക്കുന്ന കൈകളോടെ................'

മുഴുവൻ വായിച്ചു തീരുംമുമ്പെ, എഴുത്തു ജ്യേഷ്ഠന്റെ കയ്യിൽനിന്നു താഴെവീണുപോയി. ഞാൻ ജ്യേഷ്ഠനെ താങ്ങി................

പിന്നെയും രണ്ടാഴ്ച കഴിഞ്ഞു. നല്ല നിലാവുള്ള ഒരു രാത്രി. സരോജത്തിന്റെ ശവകുടീരത്തിന്നടുത്തു ജ്യേഷ്ഠനിരിയ്ക്കുന്നതു ഞാൻ കണ്ടു. ഏതോ ഒരു വിപത്തിന്റെ നാന്ദിയായി എനിയ്ക്കാസംഭവത്തെ ദർശിയ്ക്കാൻ കഴിഞ്ഞില്ല.

നേരം പുലർന്നപ്പോൾ, ഞാൻ കണ്ടകാഴ്ച! ഹാ! എന്റെ വിജയേട്ടനുണ്ടു്, ആ കട്ടിലിന്മേൽ മരവിച്ചുകിടക്കുന്നു. ചുററും ഇരുളടഞ്ഞതായും, ഭൂലോകമാകെ കീഴ്മേൽ മറിയുന്നതായും എനിയ്ക്കു തോന്നി. ഞാൻ ബോധരഹിതയായി നിലംപതിച്ചു—"

ഈ ശോകാന്തകഥകേട്ടു ഞാ

# ശ്രീമതി ജാനകീദേവി

"ആസ്ത്രേലിയയിൽപോലും കേരളീയസംസ്കാരത്തിൻെറ വിജയ വൈജയക പാറിപ്പറപ്പിക്കുന്ന ശ്രീമതി ജാനകീദേവി കേരളീയ വനിതകളുടെ കഴിവുകളേയും പ്രബുദ്ധതയേയും അതിൻെറ പാരമ്യംവരെ കൊണ്ടുചെന്നെത്തിക്കുന്നുണ്ടു്."

കേരളീയസംസ്കാരം ലോകോത്തരമാണ്, കേരളീയ കലകൾ അതുല്യവും അന്യാദൃശവുമാണ്, സമ്മതിക്കാം. പക്ഷേ മാനസികമായ പരിപക്വതയെത്തിയിട്ടില്ലാത്ത പുരുഷസ്വേച്ഛാധിപത്യം ഇന്നലെവരെ സ്ത്രീകളെ അടിമകളും അസ്വതന്ത്രകളുമാക്കി അടക്കി ഭരിച്ചുപോന്നു. അങ്ങിനെ അവളുടെകഴിവുകൾ അസ്വതന്ത്രമായ ഒരന്തരീക്ഷത്തിൽ തുരുമ്പെടുക്കുവാൻ തുടങ്ങി. ഈ അനീതിയെ അങ്ങേഅററംവരെ ചെറുത്തുകൊണ്ടു് മനുഷ്യൻെറ മൗലികമായ അവകാശങ്ങളെങ്കിലും പിടിച്ചുപററുവാൻ വേണ്ടി അപൂർവ്വം ചില മഹിളാമാണിക്യങ്ങൾ അന്തസ്സാരശൂന്യങ്ങളായ സാമൂഹ്യനീതികളെ അവഗണിച്ചു് മുന്നോട്ടുവന്നു. അവരിൽ ശ്രീമതി ജാനകിയുടെ നാമം അതിപ്രധാന്യമർഹിക്കുന്നുണ്ടു്.

പി. കെ. ദേവകി

ജാനകി ഇന്നു് ഇന്ത്യയിൽ ഒന്നാംകിടയിൽ നില്ക്കുന്ന ഒരു പ്രസിദ്ധ കേരളീയനർത്തകി ആണ്. മനംമയക്കുന്ന ആകാരസുഷമ, ആകർഷകമായ ശാരീരികഘടന, പ്രശംസാർഹമായ കലാനൈപുണ്യം, ഇതിനെല്ലാം ഉപരിയായി യൗവ്വനത്തികവിൽ പുഷ്പിച്ചു് സൗരഭ്യം വിതറിനില്ക്കുന്ന താരുണ്യം—ഇതിൽപരം എന്തൊന്നാണ് ഒരു നർത്തകിയെ ലോകപ്രശസ്തയാക്കുവാൻ വേണ്ടതു്!!

മലയാണ്മയുടെ മനോഹാരിത അങ്ങേഅററംവരെ തഴച്ചു വളരുന്ന ഒരു കൊച്ചു ഗ്രാമം; കുട്ടഞ്ചേരി—അതാണതിൻെറ പേരു്. പാറക്കെട്ടുകളും പച്ചക്കാടുകളും ഇടവിട്ടു് അണിനിരക്കുന്ന പ്രകൃതിവിശേഷം; മനുഷ്യൻെറ വിയർപ്പുതുള്ളികളേയും പരിശ്രമശീലത്തേയും വിളംബരംചെയ്തുകൊണ്ടു് അതിനു ചുററും മരതകപ്പച്ചയുമണിഞ്ഞു് കുണുങ്ങിനില്ക്കുന്ന കാപ്പിച്ചെടികൾ; നിശ്ശബ്ദസുന്ദരമായ അന്തരീക്ഷം ആസ്വദിച്ചു് ആനന്ദഭൃതിയടയുവാൻ തലയുയർത്തിനില്ക്കുന്ന കൊച്ചുഗൃഹങ്ങൾ; അങ്ങിനെ വർണ്ണനയിലും ഭാവനയിലും ഒതുങ്ങാത്ത ആ കൊച്ചുഗ്രാമമാണ് ജാനകിയുടെ ജന്മദേശം. ഒരു പതിനേഴുകൊല്ലം മുമ്പാണ്; ജാനകിക്കു് ഏതാണ്ടു് ആറുവയസ്സു പ്രായംവരും. പിതാവു പുത്രിയെ എഴുത്തുപള്ളിവരെ കൊണ്ടുചെന്നെത്തിച്ചു. തലയുയർത്തി പരിസരങ്ങളെ ഒന്നു വീക്ഷിക്കുവാൻ പോലും അനുവാദമില്ലാതെ, മൂടുപടത്തിലെ സൂക്ഷ്മസുഷിരങ്ങളിൽക്കൂടി അകത്തു പ്രവേശിക്കുന്ന പരിമിതമായ വായു ശ്വസിക്കുവാനല്ലാതെ, കരിപുരണ്ട പാചകഗൃഹങ്ങളുടെ ഭിത്തികൾക്കു വെളിയിൽ തൻെറ ഭാവനക്കുപോലും എത്തിനോക്കുവാൻ അവകാശമില്ലാതെ അങ്ങിനെ "അടുക്കളതന്നെ ലോകം" എന്ന തത്വത്തിൽ വിശ്വസിച്ചു് നിരാശയിലും അസംതൃപ്തിയിലും ജീവിതം തള്ളിവിട്ടുകൊണ്ടിരുന്ന അന്നത്തെ സ്ത്രീലോകത്തിൻെറ മുമ്പിൽ എഴുത്തുപള്ളി വരെയെങ്കിലും തൻെറ പുത്രിയെ കൊണ്ടുചെന്നെത്തിക്കു

---

നൊന്നു ഞെട്ടി. ഒരു കൊച്ചുകാററു് നെടുവീർപ്പിട്ടുകൊണ്ടതിലെ കടന്നുപോയി. മാലിനി കണ്ണുനീരൊപ്പിക്കൊണ്ടു വീണ്ടും തുടർന്നു:—

"ഡോക്ടർമാർ പിന്നീടഭിപ്രായപ്പെട്ടു, ഹൃദയസ്തംഭനമാണതെന്നു്. അതിൻെറ പിന്നിലൊരു പ്രേമകഥയുണ്ടായിരുന്നുവെന്നതു് എനിക്കുമാത്രമറിയാവുന്നൊരു രഹസ്യമായിരുന്നു. എൻെറ ജീവിതത്തിൽ, ഹാ! സഖീ, ഇനി എനിക്കുയാതൊന്നും ആശിക്കുവാനില്ല; ജ്യേഷ്ഠൻെറയും സരോജത്തിൻെറയും ആത്മശാന്തിക്കുവേണ്ടി നേരുകയല്ലാതെ. ഹാ! ഇന്നു വിജയേട്ടനുണ്ടായിരുന്നെങ്കിൽ........!!"

ഞാൻ ആശ്വസിപ്പിക്കാൻ നോക്കി: പക്ഷെ അവൾ പിന്നെയും വിങ്ങിവിങ്ങിക്കരഞ്ഞു കൊണ്ടിരുന്നു.

പ്രണയപീഠത്തിൽ അർപ്പിക്കപ്പെട്ട ആ സുന്ദരജീവിതങ്ങളെയോർത്തു ഞാനും ഒട്ടുനേരം കരഞ്ഞു. അവളുടെ നെടുവീർപ്പുകളെ പിടിച്ചുനിർത്താൻ എൻെറ വാക്കുകൾക്കു കെല്പുണ്ടായില്ല.

—:o:—

വാൻ കഴിഞ്ഞ ആ പിതാവ് ഒരു ഉല്പതിഷ്ണുവായിരുന്നു. അന്നാട്ടിലെ മികച്ച ഒരു നായർതറവാട്ടിലെ കാരണവനായ അദ്ദേഹം തദ്ദേശവാസികളുടെ ഇടയിൽ ഉള്ള ഏത് അഭിപ്രായഭിന്നതകൾക്കും സമർത്ഥനായ ഒരു വിധി നിർണ്ണായകൻ കൂടിയായിരുന്നു. അഭിമാനത്തിലും ആഭിജാത്യത്തിലും ആ കുടുംബം എല്ലാവരുടേയും മുന്നിൽ തന്നേയാണ്. പക്ഷേ അഴകിയ അന്ധവിശ്വാസങ്ങളുടെ ഒരു 'സംഭരണശാല' കൂടിയായിരുന്നു അതു്. അങ്ങിനെ പ്രതിബന്ധങ്ങളെയെല്ലാം അഭിമുഖീകരിച്ചുകൊണ്ടു് തന്റെ പ്രാഥമിക വിദ്യാഭ്യാസം ഒരുവിധത്തിൽ പരിപൂർണ്ണമാക്കി. ഉപരിപഠനത്തിനുള്ള പരിപാടികളടങ്ങിയ ജാനകിയുടെ പ്രമേയം വിജയിച്ചില്ല. പഴമയുടെ അന്തപ്പുരത്തിൽനിന്നും അജ്ഞതയുടെ കവിണിയുമണിഞ്ഞ് ഒരു വൃദ്ധ പുറത്തുവന്നു. പുകപിടിച്ച ആ അടുക്കളക്കെട്ടുകൾ താനേ തുറക്കപ്പെട്ടു. ജാനകി അതിനുള്ളിലേയ്ക്കു് വലിച്ചിഴയ്ക്കപ്പെട്ടു.

ഒരു കൊല്ലത്തേയ്ക്കു് അവളെ പുറത്തു കണ്ടില്ല. എന്നാൻ ആ 'കാരാഗൃഹ'ത്തിലെ ഇഷ്ടികപ്പഴുതുകളിലൂടെ പുറത്തേയ്ക്കൊഴുകാറുള്ള ധൂമപടലത്തിൽനിന്നും ശ്രവണമധുരമായ ഈരടികൾ ഉതിരാറുണ്ടായിരുന്നു. അതിനനുസരണമായ താളം ചവിട്ടുകൾ കാൽമണികളുടെ കിലുകിലാരവത്തിന്റെ പാശ്ചാത്തലത്തിൽ ആസ്വാദ്യകരമാംവണ്ണം ആ പരിസരങ്ങളിലെല്ലാം മാറ്റൊലിക്കൊണ്ടിരുന്നു.

പ്രതിബന്ധങ്ങളെ തികഞ്ഞ ധീരതയോടെ എതിരിടുവാൻ ജാനകിയ്ക്കുള്ള കഴിവ് തികച്ചും പ്രശംസാർഹമാണ്. ഒരു കൊല്ലത്തെ തന്റെ അസ്വാതന്ത്ര്യജീവിതത്തിനു പോലും ജാനകിയെ മനംമടുപ്പിയ്ക്കുവാൻ കഴിഞ്ഞില്ല. പ്രത്യുത ആലയിൽവെച്ചു് പഴുപ്പിച്ച ഇരുമ്പിനു സമം ആ ഹൃദയം ആഗ്രഹപൂരണത്തിനായി കൂടുതൽ ശക്തിയോടെ തുടിച്ചു. അന്യരുടെ അഭിമതങ്ങൾക്കനുസരണമായി തന്റെ ജീവിതം ഇനിയും മുന്നോട്ട് നയിയ്ക്കുന്നതു് അവമാനകരമാണെന്നു് ജാനകി വളരെ വേഗം മനസ്സിലാക്കി. അവൾ പിതാവിനോടു് പരസ്യമായി ആവശ്യപ്പെട്ടു: "എനിയ്ക്കു് നൃത്തം പഠിയ്ക്കണം". ഒരു നർത്തകി ആകുക—അതിൽപരം ആക്ഷേപാർഹവും വർജ്ജ്യവുമായി മറെറാന്നു് ഒരു യുവതിയ്ക്കുണ്ടോ!! പിതാവു് ആ വൈദ്യുതാഘാതത്തിൽ മരവിച്ചുപോയി. യാഥാസ്ഥിതികത്വം കൈനെററിയിൽ ചേർത്തു് "ശിവ! ശിവ" എന്നു് മന്ത്രിച്ചു. "തറവാടു് കുളം കോരാൻ ജനിച്ചു........ശ്ശീ"

അങ്ങിനെ നിരവധി ബിരുദവും ജാനകിയ്ക്കു് ലഭിച്ചു. പക്ഷേ അജ്ഞതയുടെ ബഹിർസ്ഫുരണങ്ങളായ ആപ്രലേപനങ്ങളുടെ നേരെ പുച്ഛരസത്തിൽ ഒന്നു പുഞ്ചിരിയിടുവാൻ മാത്രമേ ജാനകയിയുടെ സംസ്കാരം മുതിർന്നുള്ളു. പരിതസ്ഥിതികൾ കൂടുതൽ വഷളാകുന്നുണ്ടെന്നും തന്റെ അഭിമതങ്ങളെ തൃണവൽഗണിച്ചും അവൾ ആഗ്രഹപൂരണത്തിനായി മുന്നേറുമെന്നും ആ പിതാവ് മനസ്സിലാക്കി. അങ്ങിനെ 'മനമില്ലാമനസ്സോടെ' അദ്ദേഹം സമ്മതം മൂളി. അന്നു മുതലാണ് ജാനകി കലാലോകത്തിൽ കാലൂന്നുന്നതു്.

ശ്രീ മാധവൻ അമ്പലപുരത്ത് സ്ഥാപിച്ചിരുന്ന കലാശാലയിലാണ് ജാനകി ആദ്യമായി അഭ്യസനം തുടങ്ങിയതു്. ഏതാണ്ട് രണ്ടു കൊല്ലക്കാലം മാത്രമായിരുന്നു ആ കലാലയത്തിന്റെ ജീവിതകാലം. അപ്പോഴേയ്ക്കും ഏതാനും കലാകാരന്മാർ ചേർന്നു് ശാകുന്തളം നാടകം

അഭിനയിക്കാനുള്ള സംരംഭങ്ങൾ തുടങ്ങി. അതിൽ പ്രധാനഭാഗമഭിനയിക്കുവാനുള്ള ഭാരവാഹികളുടെ ക്ഷണനം ജാനകി സ്വീകരിച്ചു. തുടർന്നു് പല കലാസ്ഥാപനങ്ങളിലും ജാനകി നൃത്തമഭിനയിച്ചു. അങ്ങിനെ കുറച്ചുകൊല്ലങ്ങൾക്കുള്ളിൽ അവൾ ഒന്നാംകിടയിലുള്ള ഒരു നർത്തകിയായി ഉയർന്നു. അതോടെ പല സഞ്ചാരസംഘങ്ങളിൽ നിന്നും ധാരാളം ക്ഷണനങ്ങൾ കിട്ടി. സുപ്രസിദ്ധ നർത്തകനായ റാംഗോപാൽ പോലും ജാനകിയുടെ കലാപാടവത്താൽ ആകർഷിക്കപ്പെട്ടുപോയി അദ്ദേഹത്തിൻെറ ക്ഷണനപ്രകാരം ജാനകി ഒരു കൊല്ലത്തോളം റാംഗോപാലിൻെറ പാർട്ടിയിൽ ഒരു പ്രധാന നർത്തകി എന്ന നിലയിൽ ഇന്ത്യയിൽ പല ഭാഗങ്ങളിലും സഞ്ചരിച്ചു. കലാപ്രേമികളും പത്രലോകവും ഇവളുടെ കലാനിപുണതയെ അങ്ങേഅററം വരെ പ്രശംസിച്ചിട്ടുണ്ടു്.

1939-ൽ ജാനകി ഒരഖിലേന്ത്യാപര്യടനം കഴിഞ്ഞു് കുട്ടഞ്ചേരിയിലുള്ള സ്വഗൃഹത്തിൽ വിശ്രമിക്കുകയായിരുന്നു. അപ്പോഴാണു് സുപ്രസിദ്ധ നർത്തകനായ 'ആനന്ദശിവരാമൻ' തൻെറ സിലോൺ ടൂറിനു് പ്രഗത്ഭകളായ നർത്തകികളെ തേടി മലബാറിൽ എത്തിയതു്. അതോടെ ജാനകി അദ്ദേഹവുമായി സിലോൺ ടൂറിനുള്ള കരാറുകളിൽ ഒപ്പുവെച്ചു. അന്നു മുതൽ ഒരഞ്ചു കൊല്ലത്തോളം ഇവർ തുടർച്ചയായി പര്യടനം നടത്തി. ഇതിനിടയിൽ സിലോൺ, മലയ, സിങ്കപ്പൂർ മുതലായ വിദേശരാജ്യക്കാർക്കും ജാനകിയുടെ കലാപാടവം ആസ്വദിക്കാൻ പല പ്രാവശ്യവും അവസരം ലഭിച്ചു. കല്ക്കത്തയിലും കറാച്ചിയിലും തുടർച്ചയായി പല ആഴ്ചകൾ നൃത്തം നടത്തിയിട്ടും കലാപ്രേമികൾക്കു് മതിവന്നില്ലപോലും. ജാനകിയുടെ നൃത്തം പലപ്രാവശ്യം കണ്ടിട്ടുള്ള പലരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. "ഓരോ ദിവസവും ഓരോ പുതുമയാണു് ജാനകിയുടെ നൃത്തങ്ങൾക്കു്" എന്നു്.

കുറച്ചു കൊല്ലങ്ങൾക്കു മുമ്പു് ഒരു ഇന്ത്യൻ പര്യടനത്തിനുവേണ്ടി ഇവിടെ എത്തിയ "നീനാമായ" എന്ന പ്രസിദ്ധ റഷ്യൻ നർത്തകി ജാനകിയെ തൻെറ പാർട്ടിയിലേക്കു ക്ഷണിച്ചു. അവരുമൊന്നിച്ചു് കല്ക്കത്തയിലും മററും വളരെനാൾ പര്യടനം നടത്തുകയുണ്ടായി. "ഇത്ര ചെറുപ്പത്തിൽ തന്നെ ഇത്രമാത്രം കലാനൈപുണ്യവും പ്രശസ്തിയും സമ്പാദിച്ച ശ്രീമതി ജാനകിയുടെ ഭാവിയെപ്പററി എനിക്കു് അല്പവും ആശങ്കയില്ല" എന്നു് 'മായ' പല അവസരത്തിലും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

1950 ജനുവരിമാസം മുതൽ ജാനകി ആനന്ദശിവരാമനുമൊന്നിച്ചു് ആസ്ത്രേലിയയിൽ പര്യടനം നടത്തുകയുണ്ടായി. നൃത്തങ്ങൾക്കായി ആസ്ത്രേലിയ സന്ദർശിക്കുന്ന ഒന്നാമത്തെ ഇന്ത്യൻ നർത്തകിയാണു് ശ്രീമതി ജാനകി. കഥകളി, ഭരതനാട്യം, മണിപുരി, കത്തക്, കാണ്ഡിയൻ, പാശ്ചാത്യനൃത്തങ്ങൾ ഇതിലെല്ലാം ജാനകിക്കു് അനിതരസാധാരണമായ നൈപുണ്യമുണ്ടു്. കേരളീയ സംസ്കാരത്തെപ്പററി യാതൊരു ജ്ഞാനവുമില്ലാത്ത ആസ്ത്രേലിയക്കാരെപ്പോലും ഇത്രമാത്രം ആകർഷിക്കുവാൻ കഴിഞ്ഞ അവളുടെ കലാപാടവം പ്രശംസാർഹം തന്നെ. 'പാശ്ചാത്യ കലാപ്രേമികൾ ഇതുവരെ അനുഭവിച്ചിട്ടില്ലാത്ത ഒരു പുതുമയും ആകർഷകത്വവും ജാനകിയുടെ നൃത്തങ്ങൾക്കുണ്ടു്" എന്നാണു് ആസ്ത്രേലിയയിലെ പ്രമുഖ പത്രമായ "സൺ" അഭിപ്രായപ്പെട്ടിട്ടുള്ളതു്.

സ്വഭാവവൈശിഷ്ട്യത്തിൽ ജാനകിയെ അഭിനന്ദിക്കുകതന്നെ വേണം. യുവത്വത്തിൻെറ തള്ളിക്കയററത്തിൽ ഹൃദയത്തിൻെറ പ്രചോദനങ്ങളെ നിയന്ത്രിക്കുവാൻ സാധിക്കാതെ അപഥചാരിണികളാകുന്നവരുണ്ടു്. സദാ

ബാലമണ്ഡലം.

# പുഷ്പവാടി.

**കെ. ലീലാവതി.**

പുഷ്പവാടി, അല്ലെങ്കിൽ പൂന്തോട്ടം കാണാത്തവർ നിങ്ങളിലാരുംതന്നെ ഉണ്ടായിരിക്കയില്ല. പാഠപുസ്തകങ്ങളിൽനിന്നും നിങ്ങൾ ഇതിനെപ്പററി പഠിച്ചിരിക്കും. എന്നാൽ എങ്ങിനെയാണു് ഒരു തോട്ടം വളർത്തിക്കൊണ്ടുവരിക എന്നു നിങ്ങളിൽ ചുരുക്കംപേക്കു മാത്രമേ അറികയുള്ളു എന്നു ഞാൻ വിശ്വസിക്കുന്നു. ഈ സന്ദർഭത്തിൽ അതേപ്പററി നമുക്കൊന്നു വിചിന്തനം ചെയ്യുക.

ലോകത്തിൽ നടക്കുന്ന ഏതൊരു സംഗതിക്കും ചില നിയമങ്ങളുണ്ടു്; ചില വഴികളുണ്ടു്: നാം കണക്കുചെയ്യുന്നതിന്നു് ഒരു വഴിയുണ്ടു്; അമ്മ ഭക്ഷണം പാകംചെയ്യുന്നതിന്നു് ഒരു വഴിയുണ്ടു്; അച്ഛൻ കച്ചവടംചെയ്യുന്നതിന്നും, കാറോട്ടുന്നതിന്നും, കൃഷിചെയ്യുന്നതിന്നും വ്യത്യസ്ഥങ്ങളായ ഓരോ വഴികളുണ്ടു്. അതുപോലെത്തന്നെ പൂന്തോട്ടം ഉണ്ടാക്കുന്നതിന്നും ചില നിയമങ്ങളും വഴികളുമൊക്കെയുണ്ടു്. ആ നിയമപ്രകാരം നാം ഒന്നാമതായി ചെയ്യേണ്ടതു് തോട്ടത്തിന്നുപററിയ ഒരു സ്ഥലം കണ്ടുപിടിക്കുകയാണു്. പിന്നീടതു് നല്ലപോലെ ഇളക്കിമറിച്ച് അവിടെയുള്ള കളകളെല്ലാം പെറുക്കി നീക്കം ചെയ്യണം, ഇതു് അതിപ്രധാനമായ ഒരു നിയമമാണു്.

രണ്ടാമത്തേതു് നല്ലതരം പുഷ്പങ്ങളുടേയോ, പച്ചക്കറികളുടേയോ വിത്തുകൾ തിരഞ്ഞെടുത്തു്, അവ കളകൾ നീക്കി ശരിപ്പെടുത്തിയ മണ്ണിൽ നടുകയാണു്. വിത്തുകൾ നല്ല വർഗ്ഗം തന്നെയാണെന്നു ബോദ്ധ്യപ്പെട്ടശേഷം മാത്രമെ അവ നടാവൂ. ഈ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. അല്ലെങ്കിൽ നമ്മുടെ പ്രയത്നം ഉപയോഗശൂന്യമായിപ്പോകും.

വേനൽക്കാലത്തു് നനക്കുകയും, മുളച്ചുവരുന്ന കളകൾ ഇടക്കിടെ വേരോടെ പറിച്ചു നീക്കുകയും ചെയ്യേണ്ടതാണു്. ഇതാണു് മൂന്നാമത്തെ നിയമം. അതു് മുളച്ചുവരുന്നതുവരെ ക്ഷമയോടുകൂടി നാം കാത്തിരിക്കണം. തിരക്കായതുകൊണ്ടൊന്നും ഫലമില്ല. കന്നുകാലികളിൽനിന്നും മററും രക്ഷകിട്ടുവാൻ വേലിയും കെട്ടേണ്ടതാണു്. അല്ലെങ്കിൽ ഈയിടെ നടന്ന മരംനടൽപ്രസ്ഥാനം പോലെആയിപ്പോകും നമ്മുടെ പുഷ്പവാടി ഈ പറഞ്ഞ പ്രവൃത്തികളെല്ലാം കൃത്യമായും, വൃത്തിയായും ചെയ്തുകഴിഞ്ഞാൽ അതിൽനിന്നു നല്ലഫലങ്ങൾ കിട്ടുമെന്നു നമുക്കു ധൈര്യമായി വിശ്വസിക്കാം. ഒരു കാര്യം നിങ്ങളെ ഞാൻ വീണ്ടും ഓർമ്മിപ്പിച്ചുകൊള്ളുന്നു, അതായതു് ഏതൊരു ചെടിയുടേയോ പച്ചക്കറിയുടേയോ വിത്താണോ നാം നട്ടതു്, ആ പ്രത്യേക പുഷ്പമോ, പച്ചക്കറിയോ മാത്രമാണു് നമുക്കു് കിട്ടുക എന്നു്. അതിന്റെ മൊട്ടുകളും, കൌതുകവും വാസനയുമുള്ള പുഷ്പങ്ങളും തോട്ടത്തിൽ കാണുമ്പോൾ നിങ്ങൾക്കു സന്തോഷം തോന്നുന്നില്ലേ? നമ്മുടെപ്രവൃത്തികൾ, കൃത്യമായി ചെയ്തുതീർത്താൽ മാത്രമേ സുമണം പരത്തുന്ന പുഷ്പങ്ങളോ, തിന്നാൻ കൊള്ളാവുന്ന പച്ചക്കറിയോ നമുക്കു ലഭ്യമാകു. ഓ! ഇതാക്കും അറിയാത്തതാണോ എന്നു നിങ്ങൾക്കു ചോദിക്കാൻ തോന്നുന്നു. ഇല്ലേ? ശരിയാണു്. പക്ഷേ നിങ്ങൾക്കെല്ലാം അറിയാവുന്നതും, എന്നാൽ നിങ്ങളിൽ പലരും ചിന്തിക്കാത്തതുമായ ഒരു കാര്യമാണു് ഞാനിപ്പോൾ പറയാൻ പോകുന്നതു്. വിശാലമായതും കളകൾ നിറഞ്ഞതുമായ ഒരു മൈതാനം നമ്മളിലോരോരുത്തരിലും ഒളിഞ്ഞു കിടക്കുന്നുണ്ടു്. എന്തുകൊണ്ടു് നമുക്കതൊരു നല്ല പുഷ്പവാടിയാക്കിത്തീർത്തുകൂടാ—അതിന്റെ നിയമങ്ങൾ നാം പഠിച്ചു കഴിഞ്ഞു. ഒന്നാമത്തെ നിയമം സ്ഥലം കണ്ടുപിടിക്കുകയല്ലെ? വിചാരമാകുന്ന ആ മൈതാനം നമുക്കോരോരുത്തക്കും ഉള്ളതാണു്. അതിനെ നമുക്കു "ചിന്താവയൽ" (T-hought field) എന്നു വിളിക്കുക. തെററായതും, ചീത്തയായതുമായ കളകൾ പറിച്ചു നീക്കി നമ്മുടെ വയൽ ശുദ്ധമാക്കുക. പിന്നീടു് സാഹോദര്യം, സമസൃഷ്ടിസ്നേഹം, ജീവകാരുണ്യം നിസ്വാർത്ഥത, ആത്മാർത്ഥത, തുടങ്ങിയ നല്ലനല്ല ചെടികളുടെ വിത്തു് പാകുക. അവയു

---

ചാരബോധത്തിൽ ജാനകി ഇന്നു് ഏതു് കുലകന്യകളുടേയും മുന്നിൽ തന്നേയാണു്. നടികളും നർത്തകികളും ജാനകിയെ ഒരു മാർഗ്ഗദീപമായി കരുതിയാൽ മതി നമ്മുടെ കലാലോകം സംശുദ്ധമാക്കപ്പെടുവാൻ.

ആസ്ത്രേലിയയിൽ പോലും കേരളീയ സംസ്കാരത്തിന്റെ വിജയവൈജയന്തിക പാറിപ്പറപ്പിയ്ക്കുന്ന ശ്രീമതി ജാനകീദേവി കേരളീയ വനിതകളുടെ കഴിവുകളേയും പ്രബുദ്ധതയേയും അതിന്റെ പാരമ്യം വരെ കൊണ്ടുചെന്നെത്തിയ്ക്കുന്നുണ്ടു്

— * —


"ലാവണ്യ" എന്ന പടത്തിൽ

ടെ വളർച്ചയെ കാത്തിരിക്കുക. ചീത്ത വിചാരങ്ങളാകുന്ന കളകൾ ഇടക്കിടെ പൊന്തിവരും. അവയെ വേരോടെ നശിപ്പിക്കുക. എങ്ങിനെയാണീ ചീത്ത വിചാരങ്ങളെ നശിപ്പിക്കുക എന്നു ചിലക്കു ഒരു സംശയമുണ്ട്, ഇല്ലേ? പറയാം. നിങ്ങളുടെ മാതാപിതാക്കന്മാരോടും, സഹോദരീസഹോദരന്മാരോടും സഹപാഠികളോടും പറയുന്നതും പ്രവൃത്തിക്കുന്നതും എല്ലാം നിങ്ങൾ ശ്രദ്ധിച്ചു പരിശോധിക്കുക. വിചാരങ്ങളുടെ അനന്തരഫലങ്ങളാണ് വാക്കും പ്രവൃത്തിയും. ഇവ ചീത്തയാണെങ്കിൽ, വിചാരം ചീത്തയാണെന്നു തീർച്ച. ഉടനെ അതു നന്നാക്കാൻ ശ്രമിക്കുക. ഇത് അത്ര എളുപ്പമൊന്നുമല്ല. നാം ക്ഷമയോടെ കാത്തിരിക്കേണ്ടിവരും. അതു മുളക്കാതേയും ഫലിക്കാതേയും ഇരിക്കയില്ല, തീർച്ച.

സദാ നല്ലനല്ല കാര്യങ്ങളെപ്പററി ചിന്തിക്കുക. എന്നാൽ ലോകത്തിൽ സന്തോഷവും സമാധാനവും കളിയാടും.

— * —

# "തീരുമാനം"

നഫീസ പതിവിലധികം നേരത്തെ ഓഫീസിൽ നിന്നു മടങ്ങി. അവളുടെ തലച്ചോറിൽ പൂർവ്വകാലസ്മരണകൾ ഓളംതള്ളുകയാണ്. വിഷാദാത്മകയായ അവളുടെ മുഖം അന്നു കൂടുതൽ വിളറിയിരുന്നു. ഹോസ്റ്റലിൽ ആദ്യമെത്തിയ സ്നേഹിതകൾ ചോദിച്ചു: 'എന്താ ഒരു ദുഃഖം?'

അവൾ ദുഃഖിക്കുവാൻ ആശിച്ചിരുന്നില്ല. പക്ഷെ, പഴയ സ്മരണകൾ ഹൃദയത്തിൽ കോറലുകളുണ്ടാക്കിയപ്പോൾ, അതിന്റെ നേരിയ വേദന മുഖത്തു പ്രത്യക്ഷപ്പെട്ടതാണ്. പിന്നെ ഒരു യുവതിയുടെ ഭാവി, അവളുടെ ചൂ

## നാനാക്കൽ

ണ്ടുവിരലിൽ കിടന്നാടുകയും. രാധയുടെ കത്തുകിട്ടിയതു മുതൽ, അതിന്നൊരു മറുപടി കണ്ടുപിടിക്കുകയായിരുന്നു അവൾ. ഒരവസാനതീരുമാനം കിട്ടാതെ, കലങ്ങിയ തലച്ചോറും, വേദനിക്കുന്ന ഹൃദയവുമായികടന്നു വന്നപ്പോഴാണ്, സ്നേഹിതകളുടെ മുള്ളുവാക്കുകൾ! അവൾ മിണ്ടാതെ മുറിയിൽ കടന്നു സ്നേഹിതകൾ പൊട്ടിച്ചിരിച്ചു: "പ്രേമനൈരാശ്യമാണ്!"

അതു വേറൊരു കൂരമ്പ്. വാതിലടച്ചു അവൾ സ്വയം സമാധാനിച്ചു: 'ഓ!, യുവത്വത്തിന്റെ മധുരിമയിൽ, മോടിയണഞ്ഞു, കിലുങ്ങികിലുങ്ങിച്ചിരിക്കുന്ന ഈ യുവതികൾക്കെന്തറിയും!'

അവൾ "ആഫീസുസാരി" മാററി, ചാരുകസേരയിൽ കിടന്നു, രാധയുടെ കത്തെടുത്തു വീണ്ടും വായിച്ചു:

'പ്രിയപ്പെട്ട സഖീ,

ഞാൻ പരീക്ഷ പാസ്സായ വിവരം അറിയുമല്ലൊ. വീട്ടിൽ ഒററക്കിരുന്നു മുഷിഞ്ഞു. വല്ല ജോലിയും കിട്ടിയെങ്കിൽ എന്നാഗ്രഹിക്കുകയാണ്. സാമ്പത്തികമായി വീട്ടുകാർക്കും അതൊരു ഗുണമായിരിക്കും. നഫീസ ഒന്നു ശ്രമിച്ചു നോക്കുമോ?'

രാധ (ഒപ്പ്)

കസേലയിൽ മലന്നു കിടന്ന് നഫീസ ചിന്തിക്കുകയാണ്:

അവിവാഹിതയുടെ അടയാളപ്പലകയായ 'മിസ്സ്' ഇന്നും തന്റെ പേരിന്ന് മുമ്പിൽ കോക്രി കാണിച്ചുകൊണ്ടിരിക്കുന്നു. പത്തു കൊല്ലം മുമ്പ്, ഭർത്താവിന്റെ അടിമത്വം വേടിച്ച് ആഫീസറുടെ 'നരകം' പേറാനല്ല, അവൾ നഗരത്തിലേക്കു പോന്നത്. സഹോദരനും അവളും പഠിച്ചു തീർന്നപ്പോഴേക്ക് വീട്ട് കുളത്തിലിറങ്ങിയിരുന്നു. അത്രയുംകാലം അവളറിയാത്ത ഒരു വാസ്തവമായിരുന്നു അത്. സഹോദരന്റെ പെട്ടെന്നുള്ള മരണം കത്തുന്ന തീയിൽ എണ്ണ ഒഴിച്ചു. പിന്നെ കല്യാണം വേണോ, അതോ ജീവിക്കണോ, എന്നതായി പ്രശ്നം. വൃദ്ധരായ മാതാപിതാക്കളെ സംബന്ധിച്ചേടത്തോളം ഭാവി ശൂന്യമായിരുന്നു. സ്ത്രീധനവും, പണം കോരിച്ചൊരിഞ്ഞ് വാങ്ങേണ്ട സ്വർണ്ണപ്പണ്ടങ്ങളും അവരുടെ മുമ്പിൽ ഇളിച്ചുകാട്ടി. ഒടുവിൽ ദീർഘമായ ആലോചനക്കുശേഷം, പഠിത്തക്കാരിയായ മകൾ ഉദ്യോഗം അന്വേഷിച്ചു.

മാതാപിതാക്കൾക്ക് അതൊട്ടും ഇഷ്ടമായിട്ടല്ല; അവരാഗ്രഹിച്ചത് അവളൊരു ഭർത്തൃമതിയായി കാണണമെന്നായിരുന്നു.



ലണ്ടനിൽ വെസ്റ്റു് മിനിസ്റ്റർ ഹാളിൽവെച്ചുകൂടിയ വനിതാതൊഴിലാളികളുടേയും വ്യവസായികളുടേയും സർവ്വരാജ്യസമ്മേളനത്തിൽ മിസ്സിസ്സു് ലക്ഷ്മി എൻ. മേനോൻ (തിരുവിതാംകൂർ സർവ്വകലാശാലാവൈസ്ചാൻസലർ മി. നന്ദൻ മേനോന്റെ പത്നി) പ്രസംഗിക്കുന്നു.

ഒടുവിൽ ഉദ്യോഗസ്ഥയായി അവൾ പട്ടണത്തിലേക്കു തിരിച്ചപ്പോൾ, ഭാവിയോർത്തു് മാതാപിതാക്കൾ കരഞ്ഞു. നാട്ടുമര്യാദക്കു വിരുദ്ധമാണതു്; മുതിർന്ന പെണ്ണു് ഉദ്യോഗം ഭരിക്കുവാൻ പോകുക! പഴമക്കാർ പറഞ്ഞു: 'ചെറുപ്പമല്ലെ, പണം കെട്ടിക്കൊണ്ടുവരും!'

പക്ഷെ അവൾ ചൂളിയില്ല. സംസ്കാരമുള്ള ഒരു ഹൃദയം തനിക്കുണ്ടെന്നവൾ അഭിമാനിച്ചു.

അങ്ങിനെ അവൾ പട്ടണത്തിൽ വന്നു. യുവാക്കളെ കോരിത്തരിപ്പിച്ചുകൊണ്ടു്, യുവത്വത്തിനു് പുതുമയും മോടിയും കൂട്ടി അവൾ ആഫീസിലേക്കും ഹോസ്റ്റലിലേക്കും തിരക്കി നടന്നു. ആഫീസിലെ അവളുടെ അനുഭവങ്ങൾ പലതാണു്. അമർത്തിയൊതുക്കിയ വികാരങ്ങളെ കുന്തിരി എടുപ്പിക്കുന്ന യുവാക്കളുടെ വിക്രിയകൾ അവളെ ഭ്രാന്തു പിടിപ്പിച്ചു. അർത്ഥമുള്ള കുറകളും ഭാഷയുള്ള നോട്ടങ്ങളും മറെറാരു ഭാഗത്തു്. എല്ലാററിനുമുപരി അവളെ പ്രേമിക്കാനും യുവാക്കൾ തെയ്യാറുണ്ടായിരുന്നു. പക്ഷെ പ്രേമത്തിന്റെ ഭിക്ഷാപാത്രം സ്വീകരിക്കുവാൻ അന്നവൾക്കു കെല്പുണ്ടായിരുന്നില്ല.

ഒന്നുരണ്ടു കൊല്ലം കഴിഞ്ഞു. പൊളിഞ്ഞ വീടു് നേരെയായി. ഉദ്യോഗം തുടരേണ്ട ആവശ്യമില്ലെന്നു വന്നു. ഒരു ദിവസം വീട്ടിൽ ചെന്നപ്പോൾ മാതാപിതാക്കൾ പറഞ്ഞു: 'നഫീസെ ഉദ്യോഗം അത്രയൊക്കെ മതി'

അതിലന്തർഭവിച്ച ആശയം വ്യക്തമായിരുന്നു. അല്ലെങ്കിലും അവളെത്രകാലമാണു് ഇങ്ങിനെ ജീവിക്കുക? അവൾക്കും ചില ആഗ്രഹങ്ങളും ഉദ്ദേശങ്ങളുമില്ലെ?

അടുത്തുതന്നെ ആഫീസുമായി യാത്ര പറയേണ്ടി വരുമെന്ന വിശ്വാസത്തോടെയാണു് അവൾ പട്ടണത്തിലേക്കു തിരിച്ചതു്. അസാ

ധാരണമായ പ്രസരിപ്പു കണ്ട കൂട്ടുകാർ അത്ഭുതപ്പെട്ടു: 'ഓ! നഫീസക്കെന്താണ് കിട്ടിയത്?'

കല്യാണത്തിന്നുള്ള മാതാപിതാക്കളുടെ പരിശ്രമങ്ങൾ പരാജയപ്പെട്ടു. പട്ടണം കണ്ട പെണ്ണിനെ കെട്ടാൻ നാട്ടിൻപുറത്തെ ആണുങ്ങൾ തെയ്യാറുണ്ടായിരുന്നില്ല. സമുദായത്തിൻെറ കാവൽക്കാരുടെ മുന്നിൽ ആ മാതാപിതാക്കൾ മിഴിച്ചുനിന്നു.

അടുത്ത പ്രാവശ്യം നഫീസ വീട്ടിൽ ചെന്നപ്പോൾ മാതാപിതാക്കൾ പൊട്ടിക്കരഞ്ഞു. അവൾ ഇന്നും അവൾക്കുവേണ്ടി മാത്രം ജീവിക്കുകയാണ്.

സമുദായത്തിൻെറ അമറൽ നഫീസയും കേട്ടു. അവരെല്ലാം അവളെ സംശയിക്കുകയാണ്: ചാരിത്രമില്ലാത്തവൾ!

വ്രണിതഹൃദയത്തോടെ അവൾ തിരിച്ചുപോന്നു. അതോടെ പുഞ്ചിരി പൊഴിക്കുന്ന ചുണ്ടുകളിൽ വിഷാദഛായ കലൎന്നു. ചിരിയിൽ ശോകരസം തുളുമ്പി. ജീവിതത്തിൽ മടുപ്പു തോന്നി.

എന്നിട്ടും പ്രേമലേഖനങ്ങളുടെ പ്രവാഹം നിലച്ചിരുന്നില്ല. ഒരു ദിവസം അവൾക്കൊരു കത്തു കിട്ടി. അതിൻെറ വാക്കുകളിൽ രക്തം പുരണ്ടതായി അവൾക്കു തോന്നി.

ആ കച്ചേരിയിൽ തന്നെ ജോലി നോക്കുന്ന ഒരു യുവാവാണ് ജോൺ. അയാൾ നഫീസയെ സ്നേഹിച്ചിരുന്നു. അവർ ആഫീസിൽ വെച്ചു സംസാരിക്കാറുണ്ട്. ഗൂഢാൎത്ഥം വെച്ച് പ്രേമത്തിൻെറ ഭാഷയിൽ പലതും അയാൾ സംസാരിക്കും. പക്ഷെ പിടികൊടുക്കാതെ ഒഴിഞ്ഞുമാറുകയാണ അവളുടെ പതിവു്. ഒടുവിൽ ജോൺ അവൾക്കെഴുതി. അതിൽ അയാൾ നഫീസയെ ഹൃദയംഗമമായി



സ്നേഹിക്കുന്നുണ്ടെന്നും, അവളില്ലാത്ത ജീവിതം ശൂന്യമായതുകൊണ്ടു ആത്മഹത്യ ചെയ്യുമെന്നും അതിൽ വ്യക്തമാക്കിയിരുന്നു.

നഫീസ ഒരു ആത്മപരിശോധന നടത്തി. അവളുടെ ഹൃദയത്തിൽ ജോൺ എങ്ങിനെയോ ഒരു സ്ഥലം അപഹരിച്ചിരുന്നു. സമുദായത്താൽ തിരസ്കരിക്കപ്പെട്ട അവൾ പ്രതികാരത്തിന്നു വെമ്പുന്ന കാലമായിരുന്നു അതു്. ഒടുവിൽ വളരെ ദിവസത്തെ ആലോചനക്കുശേഷം അവൾ അനുകൂലമായി മറുപടി അയച്ചു.

വീണ്ടും ജോണിൻെറ കത്തു കിട്ടി. അതു സിനിമക്കു ക്ഷണിച്ചുകൊണ്ടായിരുന്നു. തെററിദ്ധാരണക്കൊ സംശയത്തിന്നൊ കാരണങ്ങളുണ്ടായിരുന്നില്ല.

സിനിമ കഴിഞ്ഞ് അവർ ഹോട്ടലിലെ വാടകമുറിയിലേക്കാണ് പോയതു്. നഫീസ ഹൃദയം തുറന്നു പലതും സംസാരിച്ചു. പക്ഷെ ജോണിൻെറ മറുപടികൾ മെഴുക്കു പുരണ്ടതായിരുന്നു. അയാളുടെ ഹൃദയശുദ്ധിയിൽ സംശയിച്ചു അവൾ ചോദിച്ചു:

'നിങ്ങളെന്നെ സ്നേഹിക്കുന്നുണ്ടോ?'

'ഉണ്ടു്'

'ഹൃദയംഗമമായി?'

'തീൎച്ചയായും'

ജോൺ ചോദിച്ചു:

'നഫീസയോ?'

'ഞാനും'

'എന്നാൽപിന്നെ'

'പിന്നെ?'

..............................

'അപ്പോൾ വിവാഹമോ?'

'അതു പിന്നെ നടത്താം!'

അയാൾ സമ്മാനിച്ച ഹേൻറ് ബേഗ് മുഖത്തേക്കെറിഞ്ഞുകൊണ്ട അവൾ ഓടി. ജോണിൻെറ പ്രേമം നിറഞ്ഞ ഹൃദയത്തിൻെറ ഉള്ളറ അവൾ കണ്ടു. പ്രണയലേഖകന്മാരുടെ തനിനിറം അന്നാദ്യമായി അവൾ കണ്ടു. ആത്മഹത്യ പറയുന്നവരുടെ ആത്മാൎത്ഥതയും ഭീഷണി കലൎന്ന രോദനങ്ങളും അവൾക്കു മനസ്സിലായി.

ഇന്നവൾ ഒരു പുരുഷവിദ്വേഷി കൂടിയാണ്. പത്തുകൊല്ലമായി. അവളുടെ യൌവനം ആഫീസിലെ കസേലക്കും മേശക്കുമിടയിൽ കിടന്നു ഞെങ്ങിഞെരുങ്ങി മുരടിച്ചിരിക്കുന്നു. അധികസമയവും അവൾ ഓൎത്തുനിന്നുപോകും. നീറുന്ന ഹൃദയം ഒളിപ്പിക്കുവാൻ അവൾക്കു കഴിഞ്ഞില്ല. പ്രകാശമററ കണ്ണുകൾ കണ്ണുനീരിൽ മുങ്ങിയതാണ്. കടിച്ചുതുപ്പിയ നഖങ്ങൾ ഹൃദയത്തിൻെറ ഉഷ്ണലതയിൽ കരിഞ്ഞതാണ്. അങ്ങിനെ അവൾ യുവാക്കളുടെ കോപ്രാട്ടികൾക്കിടയിൽകൂടി, സ്നേഹിതകളിൽ നിന്നു് ഒററപ്പെട്ട് ഇന്നും ജീവിക്കുകയാണ്.

നഫീസ പെട്ടെന്നു ചിന്തയിൽ നിന്നുണൎന്നു. ഒരു പുതിയ വെളിച്ചം കിട്ടിയപോലെ, അവൾ രാധ



# സൂരയ്യ

## മൂന്നുവയസ്സ് മാത്രമുള്ളപ്പോൾ സിനിമാ വേദിയിൽ പ്രവേശിച്ച ഇന്ത്യൻ സിനിമാ റാണി

സുലോചനാകുമാർ

പത്തുവയസ്സു മാത്രമുള്ളപ്പോൾ സിനിമാവേദിയിൽ പ്രവേശിച്ച ഒരു താരമാണ് സൂരയ്യ. ഇപ്പോൾ ഇരുപതുവയസ്സുണ്ട്. ഇന്ത്യൻ സിനിമാലോകത്തിലെ റാണിയെന്നാണ് സിനിമാ നിരൂപകന്മാർ സൂരയ്യയെ വിളിക്കുന്നതു്. ഇത്ര ചെറുപ്പത്തിൽതന്നെ തന്റെ സൗന്ദര്യത്താലും, അഭിനയചാതുര്യത്താലും ജനതയെ സമാകർഷിച്ച ഈ യുവതി അനിതരസാധാരണമായ വിനയത്താൽ തന്റെ സുഹൃത്തുക്കളുടെ ഹൃദയം കവൎന്നുകഴിഞ്ഞിരിക്കുന്നു.

സൂരയ്യക്ക് മൂന്നു വയസ്സുമാത്രം പ്രായമുണ്ടായിരുന്നപ്പോൾ തന്റെ അമ്മയോടൊന്നിച്ച് ലാഹോറിൽനിന്നു് ബോംബെയിലേക്ക് പോകേണ്ടിവന്നു. അവിടെ അവരുടെ അമ്മാമൻ സാഗ്ഗർഷെയ്ക്ക് ഒരു സിനിമാനടനായി കഴിഞ്ഞുകൂട്ടുകയായിരുന്നു. 'പാസിംഗ്ഷോ', ഗ്രൂക്കാംകഷ്കക, സ്റ്റേററ് എക്സ്പ്രസ്, ലെതർഫേസ്, ചലഞ്ച്, ബിജിലി മുതലായ പടങ്ങളിൽ സാഹ്ഗർ ഷെയ്ക്ക് അഭിനയിച്ചിട്ടുണ്ട്.

ഇസ്ലാമിക പാരമ്പര്യമനുസരിച്ച്, ആദ്യം സൂരയ്യ ഖുറാനും ഉർദ്ദുഭാഷയും പഠിച്ചു. ആ പെൺകുട്ടി സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു് 'അല്ലാവുദീൻ ലൈല' എന്നപടത്തിൽ തന്റെ അമ്മാമൻ അഭിനയിക്കുന്നതു് കാണുവാൻ ഒരിക്കൽ 'മോഹൻസ്റ്റുഡിയോ'വിലേക്കു പോയി. അന്നു് 'ടാജ്മഹാൾ' എന്ന പടത്തിൽ മുംതാസ്മഹാളിന്റെ ഭാഗം അഭിനയിക്കുവാൻ ഒരു പെൺകുട്ടിയെ കണ്ടുപിടിക്കുവാൻ സിനിമാ നിൎമ്മാതാക്കൾ ബദ്ധപ്പെട്ടുനടക്കുന്ന സന്ദൎഭമാണ്. സൂരയ്യ അതിന്നു് പററിയ നടിയാണെന്നു് അവൎക്ക് തോന്നിയതിനാൽ അവളുടെ മാതാവിന്റെ അനുവാദം വാങ്ങുവാൻ സിനിമാ നിൎമ്മാതാക്കൾ ശ്രമിച്ചുതുടങ്ങി.

സൂരയ്യക്ക് ഇതൊരു സന്തോഷവൎത്തമാനമായിരുന്നു. അവൾ അതു കേട്ടു തുള്ളിച്ചാടി. പക്ഷെ, ഇന്നത്തെപോലെ അന്നും സൂരയ്യയുടെ മേൽ ഏററവും വലിയ നിയന്ത്രണശക്തി പ്രയോഗിച്ചുകൊണ്ടിരുന്നതു് അവരുടെ വലിയമ്മയായിരുന്നു. അന്നു് സിനിമാ നടിയുടെ ജോലി ദുഷ്കീൎത്തിപരമായി കരുതപ്പെട്ടിരുന്നതിനാൽ അങ്ങനെ പേരു ചീത്തയാകുന്ന ഒരു തൊഴിലിൽ തന്റെ കൊച്ചുമകൾ ഏൎപ്പെടരുതെന്നു് വലിയമ്മക്ക് ശാഠ്യമുണ്ടായിരുന്നു. ഒരു കുട്ടിയുടെഭാഗം രണ്ടു മണിക്കൂർ നേരം അഭിനയിച്ചാൽ മതിയെന്നുള്ള കാരണത്താലും, അവളുടെ അമ്മാമന്റെ നേരിട്ടുള്ള മേൽനോട്ടത്തിലായിരിക്കും അഭിനയം നടത്തപ്പെടുന്നതു് എന്നു സമാധാനിച്ചുകൊണ്ടും, കൊച്ചുമകൾക്ക് അഭിനയവിഷയത്തിൽ അസാധാരണമായ അഭിനിവേശമുണ്ടെന്നു് മനസിലാക്കിയതിനാലും വലിയമ്മ ഒടുവിൽ അതിന്നു അനുവദിച്ചു. ലോകചരിത്രത്തിൽ പ്രകീൎത്തിതങ്ങളായ രാജകീയ പ്രേമകഥകളിൽ ഒന്നാംകിടയിൽ നില്ക്കുന്ന ആ പടത്തിൽ മംതസ്മഹാളിന്റെ ഭാഗം അവൾ അഭിനയിച്ചു. അപ്പോഴാണ് സിനിമയിൽ കളിക്കുന്നതു് വെറും കളിയല്ലെന്നു് ആ ചെറുബാലികക്കു് മനസ്സിലായതു്. അഭിനയിച്ചഭാഗം തന്നെ വീ

---

ക്കുള്ള മറുപടി എഴുതിത്തീൎത്ത് ഒന്നുകൂടി വായിച്ചുനോക്കി.

'പ്രിയപ്പെട്ട രാധേ,

നീ അയച്ച എഴുത്ത് കിട്ടി. രാധ ഭൎത്താവൊന്നിച്ച് ജീവിച്ചു കാണാനാണ് ഞാൻ ആഗ്രഹിക്കുന്നതു്. സ്ത്രീകൾക്ക് ഉദ്യോഗങ്ങളിൽ പ്രവേശിക്കേണ്ട കാലം എത്തിയിട്ടില്ല. കുശുമ്പും കുറുമ്പുമുള്ള ഇന്നത്തെ ലോകത്തിൽ നാം പരാജയപ്പെടും. അതിന്റെ കാരണം വളച്ചുയെത്താത്ത പുരുഷന്മാരാണ്. എന്റെ അനുഭവമാണിതു്. രാധക്കു ഇഷ്ടമുള്ളതു സ്വീകരിക്കാം.'

നഫീസ

—:o:—

# പകലിൻെറ ഗായകൻ.

## കെ. പി. ബി. പാട്യം

പുലരിപ്പൂമ്പട്ടുയവനിക നീക്കി-
പ്പുതുമ പൊന്നൊളി ചിതറുമ്പോരം,
അകലെ നീലച്ച മലകളും കാട്ടു-
മഴകിലാമന്ദമുണരുമ്പോരം,
തരള സംഗീത പുളകപൂരത്തിൽ
തരുനിര നൃത്തം തുടരുമ്പോരം,
കലിതകൌതുകം വിരിയും പൂവുക-
ളലസമായ് ചിരി പൊഴിയുമ്പോരം,
നറുമണം ചിന്നും കുളിർതെന്നൽ കുന്നിൻ-
നിരകളാമോദം പുണരുമ്പോരം,
ഉലകിൻ മാദകമധുരഭാവന
പുലരുമ്പോരം, വാനം തെളിയുമ്പോരം,
ഒരു നവോല്ലാസമൊഴുകിവന്നെൻെറ
കരളിൽ സംഗീതം പകരുമ്പോരം,
മമ സഖീ ഭാഗ്യസ്മൃതികളാൽകോർത്ത
മലർമാലയേന്തിയണയും ഞാൻ.

തവമുദ്ദമാററി, ലവികല കാന്തി-
കവിയുമാമല ചിരിതൂകും.
വരുമാ നാ,ളതുവരെയുമീ മൂക-
വിരഹവേദനാലഹരിയിൽ
കരളിൽ തിങ്ങുന്ന കദനവും പേറി
ഇരുളിലിങ്ങനെ കഴിയും ഞാൻ.
ഒരുവരുമിന്നിപ്പതിതനെ നോക്കി-
ക്കരുണതൻ കണ്ണീർ പൊഴിയാതെ!
കരയുവാനല്ല, കനിവിൻ തുമധു
ചൊരിയുവാനുള്ള മമജന്മം.
മമ സഹജരീയിരുളിലായിര-
മമരുന്നൂ ശോകഹതരായി.
അവരിലെൻ ഗാന വിരചിത സ്നേഹ
കവന വീചികളലിയുമ്പോരം
അഴകിലുമാത്മ സുഖദ സംതൃപ്തി-
യലതല്ലുമെൻെറ ഹൃദയത്തിൽ.

— * —

ണ്ടും അഭിനയിക്കുക, ചിലപ്പോരം വെയിലത്തു് അഭിനയിക്കേണ്ടിവരിക ഇങ്ങനെ പലകാര്യ്യങ്ങരം അവളെ വെറുപ്പിച്ചു. അവരംക്കു് വീട്ടിലേക്കു് മടങ്ങിവരണമെന്നു് വലിയ ആഗ്രഹം തോന്നി. എന്നാൽ ഓറഞ്ചു്, മിഠായി മുതലായ സാധനങ്ങരം നല്കി അവളെ സ്റ്റുഡിയോവിൽ തന്നെ ആവശ്യമുള്ളത്രയും സമയം നിത്തുന്നതിൽ ഭാരവാഹികരം വിജയിച്ചു. സുരയ്യ പറയുന്നു:—"അതെല്ലാം കഴിഞ്ഞപ്പോരം എനിക്കു് സന്തോഷമായി. സ്കൂളിലേക്കു് മടങ്ങിപ്പോവാൻ എനിക്കു് ആഗ്രഹം തോന്നി". ആ വലിയപടത്തിൽ അവരം അഭിനയിച്ച ആ ചെറിയ ഭാഗത്തിന്നു് 100ക. പ്രതിഫലം ലഭിച്ചു.

'താജ്മഹാരം' എന്ന പ്രസ്തുത പടത്തിൽ സുരയ്യയുടെ വിജയം എത്രമാത്രമാണെന്നു് പ്രകാശ് പിക്ചേർസ്''കാക്കു് മനസ്സിലായി. 'സ്റ്റേഷൻമാസ്റ്റർ' എന്ന പടത്തിലെ ചെറുബാലികയുടെ ഭാഗം സുരയ്യ അഭിനയിച്ചാൽ നന്നായിരിക്കുമെന്നു് അവക്കു് തോന്നി. അതിലേക്കുള്ള ക്ഷണനം ആ ബാലികയ്ക്കു് ലഭിച്ചു. പക്ഷെ, വലിയമ്മ ആ ക്ഷണനപത്രം ചവററുകൊട്ടയിലേക്കെറിഞ്ഞു. പ്രകാശ് പിക്ചേർസുകാർ നിരാശരായി. എങ്കിലും അമ്മാവൻെറ പരിശ്രമം നിമിത്തം വലിയമ്മയെ ഒരുവിധം സമ്മതിപ്പിച്ചു. 'സ്റ്റേഷൻമാസ്റ്ററി''ൽ അവരം അഭിനയിച്ച ഭാഗം അത്ര പ്രധാനപ്പെട്ടതല്ലെങ്കിലും, അവളുടെ കഴിവുകരം കൂടുതൽ വെളിവാക്കുന്നതിന്നുള്ള അവസരം കിട്ടി. ഇതിന്നു അവരംക്കു് 280ക. യാണു് പ്രതിഫലം ലഭിച്ചതു്. 'താജ്മഹാലി'ലും 'സ്റ്റേഷൻമാസ്റ്ററി'ലും അഭിനയിച്ചതിന്നു് സുരയ്യക്കു് ലഭിച്ച പ്രതിഫലം വലിയമ്മ പാവങ്ങരംക്കു് ദാനംചെയ്തു.

'സ്റ്റേഷൻമാസ്റ്ററി'ൽ ഒരു പ്രധാനഭാഗം അഭിനയിക്കുന്ന ജഗദീശ് സേതി അക്കാലത്തുതന്നെ 'ലക്ഷ്മി പിക്ചേർ'സുകാരുടെ 'തമന്ന'യിലും അഭിനയിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ നിർബ്ബന്ധപ്രകാരം സുരയ്യ ആ പടത്തിലും അഭിനയിക്കയുണ്ടായി. പിന്നീടു്, 'ഇഷാര'യിലെ നായികയുടെ ഭാഗം സുരയ്യ വിജയകരമായി അഭിനയിച്ചു. അതിന്നു് 450ക. പ്രതിമാസം ശമ്പളം ലഭിച്ചു.

ബോമ്പെ ടാക്കീസിൻെറ ഉടമസ്ഥത വഹിച്ചിരുന്ന ദേവികാ റാ

ണി 1943-ൽ സൂരയ്യക്ക് 1250ക. പ്രതിമാസശമ്പളം നൽകി. അക്കാലത്തു് 'ഹമാരിബാത്ത്' എന്ന പടത്തിൽ സൂരയ്യ അഭിനയിച്ചു. പിന്നെ 'ഫൂൽ' എന്ന പടത്തിൽ അഭിനയിച്ചതിൻെറ പ്രതിഫലമായി അവൾ 15000ക. നേടുകയുണ്ടായി. പ്രസ്തുത സംഖ്യ കിട്ടിയ ഉടൻതന്നെ അതു കൊടുത്തു് അവൾ ഒരുകാർ വാങ്ങി. അങ്ങനെ സൂരയ്യയുടെ പ്രശസ്തിയും സമ്പത്തും അടിക്കടി വൎദ്ധിച്ചുവന്നു.

സൂരയ്യയുടെ ജീവിതത്തിൽ പ്രേമത്തിനുള്ള സ്ഥാനമെന്തു്? ആ സിനിമാതാരത്തിന്നു് ഒരു കാമുകനില്ലേ? പലരും ചോദിക്കുന്ന ഒരു ചോദ്യമാണിതു്.

വീണയുടെ സഹോദരനായ ഷാഹ്സാദാ ഇഫ്തിക്കർ എന്ന യുവാവാണ് ആദ്യത്തെ പ്രേമാൎത്ഥി. അയാൾ ഒരു പ്രേമസത്യാഗ്രഹംതന്നെ അനുഷ്ഠിച്ചു. സ്വന്തം കാറിൽ 'മറൈൻഡ്രൈവി'ൽ വന്നു് സൂരയ്യയുടെ വീട്ടിൻെറ മുമ്പിൽ രാത്രിമുഴുവൻ പ്രേമരോദനങ്ങളുമായി അയാൾ കഴിച്ചുകൂട്ടി. അങ്ങനെ പലദിവസങ്ങൾ കഴിഞ്ഞു. സൂരയ്യ ഇതൊന്നും അറിഞ്ഞില്ല. ഒരു ദിവസം ഒരു സുഹൃത്ത് ഫോണിൽക്കൂടി സൂരയ്യയെ ഈ വിവരം അറിയിച്ചു. സൂരയ്യയുടെ ഹൃദയം കല്ലുകൊണ്ടാണോ നിൎമ്മിച്ചിട്ടുള്ളതെന്നും, ആ കാമുകനെ റോഡിൽനിന്നു വിളിച്ചു് വീട്ടിൽകൊണ്ടുവന്നു് ഒന്നു സല്ക്കരിക്കയെങ്കിലും ചെയ്യേണ്ടതല്ലേ എന്നും ആ സുഹൃത്തു ചോദിച്ചു. അതു കേട്ടപ്പോൾ അവളുടെ ഹൃദയത്തിൽ വിസ്മയവും കോപവും ഒരുപോലെ ഉയൎന്നുവന്നു. അവൾ ആ പ്രേമസത്യാഗ്രഹിയുടെ അടുക്കലേക്ക് പാഞ്ഞുചെന്നു. രാത്രിയിൽ ഈ വികൃതികാണിക്കുന്നതെന്തിനാണെന്നു് ചോദിച്ചു. അയാൾ മെല്ലെമെല്ലെ തൻെറ പ്രേമം കാമിനിയെ അറിയിച്ചു. ഉടൻതന്നെ അവൾ കോപാവേശത്തോടുകൂടി ഇങ്ങനെ പറഞ്ഞു:—"ഇതു പറയുവാൻ നിങ്ങൾ എങ്ങനെ ധൈര്യപ്പെട്ടു! ഉടനെ ഈ സ്ഥലം നിങ്ങൾ വിട്ടില്ലെങ്കിൽ ചെരിപ്പുകൊണ്ടു ഞാൻ പ്രഹരിക്കും" കാമുകൻ പെട്ടെന്നു് സ്ഥലം വിട്ടു. അയാൾ മടങ്ങിവന്നതുമില്ല. പല യുവാക്കളും പ്രേമം അൎത്ഥിച്ചുകൊണ്ടു് ആ സിനിമാറാണിയെ സമീപിച്ചിട്ടുണ്ടു്. അവരെല്ലാം ഇഫ്ത്തിക്കറിനെപ്പോലെ മടങ്ങിപ്പോയി.

സ്വഗൃഹത്തിൽ മററു പെൺകുട്ടികളെപ്പോലെ സൂരയ്യയും അടക്കമൊതുക്കമുള്ളവളാണ്. അമ്മയുടെയും വലിയമ്മയുടെയും ആജ്ഞാനുവൎത്തിയായി അവൾ ജീവിക്കുന്നു. തമാശയും ചിരിയും ഒട്ടും കുറവല്ല. പാചകവൃത്തി, തുന്നൽ (തയ്യൽ) മുതലായ ഗാർഹികജോലികൾ സൂരയ്യ വശമാക്കിയിട്ടുണ്ട്. ആഴ്ചയിൽ ഒരുദിവസം പൂൎണ്ണവിശ്രമമെടുക്കുവാനുള്ള പരിപാടി അവർ തയ്യാറാക്കിവരുന്നു. ആണ്ടിൽ മൂന്നുമാസം വിശ്രമിക്കണമെന്നും ആഗ്രഹമുണ്ട്.

ദേവ്ആനന്ദുമായി സൂരയ്യ പ്രണയത്തിലാണെന്നുള്ള കിംവദന്തിയെപ്പററി ചോദിച്ചപ്പോൾ അവർ പറഞ്ഞു:—കിംവദന്തികളെ തടയുവാൻ എനിക്കു സാധിക്കുമോ? എന്നെങ്കിലുമൊരിക്കൽ ആരെയെങ്കിലും പ്രേമിച്ച് വിവാഹംചെയ്യേണ്ടിവരും. പക്ഷെ, ഇതേവരെ

# ചാരിത്രം: അതൊരു പഴഞ്ചരക്കാണോ?

**സരോജം**

ലൈംഗികകാര്യങ്ങളെപ്പററി നാമിന്നു ലജ്ജകൂടാതെ ഉള്ളുതുറന്നു സ്വതന്ത്രമായി സംസാരിക്കുന്നു. നമ്മുടെ പെരുമാററത്തിലും ഈ സ്വാതന്ത്ര്യത്തിന്റെ സൂചനകൾ നിഴലിക്കുന്നുണ്ട്. ആധുനിക മനുഷ്യരിൽ പലരും പറയുന്നു, ചാരിത്രം പഴഞ്ചനാണെന്ന്.

ഇതു വാസ്തവമാണോ? വെട്ടിമുറിച്ചൊരുത്തരം നല്കാൻ വിഷമം പിടിച്ചൊരു വിഷയമാണിതു്. നമ്മളിലോരോരുത്തരും അനുകൂലമോ പ്രതികൂലമോ ആയ ഒരഭിപ്രായം മുൻകൂട്ടി രൂപീകരിച്ചുകാണും.

മതശാസനകളെ മുൻനിർത്തി ചാരിത്രം ആവശ്യമാണെന്നു കരുതുന്ന ഒരു വിഭാഗം ജനങ്ങളുണ്ട്. ഈശ്വരപ്രീതിനേടണമെങ്കിൽ ചാരിത്ര്യാധിഷ്ഠിതമായ ജീവിതം അനുപേക്ഷണീയമെന്നാണ് അവരുടെ ഉറച്ച വിശ്വാസം. പ്രത്യുത അവനവന്റെ ഇഷ്ടംപോലെ ജീവിക്കാമെന്നു കരുതുന്ന മറെറാരു വിഭാഗക്കാരുണ്ട്. പരസ്പരം വിരുദ്ധമായ ഈ അഭിപ്രായഗതികൾക്കിടയിൽ മനസ്സിളകിക്കളിക്കുന്നവരായി മൂന്നാമതൊരു വിഭാഗക്കാരുമുണ്ട്. സ്ത്രീപുരുഷബന്ധത്തെ സംബന്ധിച്ചേടത്തോളം പരമപ്രാധാന്യമുള്ള ഈ വിഷയത്തിൽ ഒരു വ്യക്തമായ തീരുമാനമെടുക്കാൻ ഭൂരിപക്ഷം വരുന്ന ഈ മദ്ധ്യവർത്തികളെ സഹായിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

വൈവാഹികജീവിതത്തിന്റെ അതിർവരമ്പുകൾക്കു പുറത്തുവെച്ച് സ്ത്രീപുരുഷന്മാർ സംഭോഗം ചെയ്യുന്നതു് അഭിലഷണീയമാണോ? വ്യക്തമായ ഈ ചോദ്യത്തിന്നു നാം സമാധാനം പറയണം.

പരമ്പരാഗതമായ വിശ്വാസമനുസരിച്ച് ചാരിത്രമില്ലായ്മ അനഭിലഷണീയമാണ്. ചാരിത്രം ലംഘിച്ചാലുണ്ടാകാവുന്ന രോഗങ്ങൾ, അനാവശ്യസന്താനങ്ങൾ, ധാർമ്മികാധഃപതനം എന്നിവ കൊണ്ട് വ്യക്തിക്കുണ്ടാകുന്ന ദോഷഫലങ്ങളും ചാരിത്രലംഘനം കുടുംബജീവിതത്തിന്റെ ഭദ്രത തട്ടിത്തകർത്ത് സമുദായത്തിന്നു വരുത്തിവെക്കുന്ന കെടുതികളുമാണ് പരമ്പരാഗതമായ ഈ അഭിപ്രായത്തിന്നു നിദാനം.

ഈ അഭിപ്രായഗതിക്കെതിരായ വാദം, ലൈംഗികാഭിലാഷങ്ങളെ അടിച്ചമർത്തിയാൽ മനുഷ്യന്നു തളർച്ച നേരിടുമെന്നാണ്. ലൈംഗികാഭിലാഷങ്ങളുടെ പ്രകാശനം വ്യക്തിത്വത്തിന്റെ വളർച്ചക്കു സഹായിക്കും. ഉഷ്ണരോഗങ്ങൾ, നിയമതടസ്ഥം എന്നീ കാരണങ്ങളാൽ പൂർണ്ണമായ ലൈംഗികസ്വാതന്ത്ര്യം അപ്രായോഗികമായിരുന്നു. എന്നാൽ വൈദ്യശാസ്ത്രം ആ തടസ്ഥങ്ങളെയെല്ലാം തട്ടിനീക്കിയിരിക്കുന്നു.

ഭയമാണ് ചാരിത്രം പാലിക്കാൻ മുൻകാലങ്ങളിൽ ജനങ്ങളെ ഒട്ടധികം പ്രേരിപ്പിച്ചിരുന്നതെന്ന സംഗതി നിർവ്വിവാദമാണ്. വികാരങ്ങളെ നിയന്ത്രിക്കുന്ന കാര്യങ്ങളിൽ സമുദായം ചാരിത്രത്തിൽ വളരെയധികം വിശ്വാസമർപ്പിച്ചിട്ടുണ്ട്. ഒരുപക്ഷെ കണക്കിലധികമായ വിശ്വാസം ചെലുത്തിയിട്ടുണ്ട്. എന്നാലും, ഉഷ്ണരോഗങ്ങൾ ചികിത്സിച്ചു മാററാമെന്നതുകൊണ്ടുമാത്രം, നാം അസാന്മാർഗ്ഗികമായ നിലയിൽ ജീവിച്ചാലും രോഗബാധയുണ്ടാകില്ലെന്നതിന്നു ഉറപ്പൊന്നുമില്ല. പോരെങ്കിൽ, ഉഷ്ണരോഗം പിടിപെട്ടാൽ, അസ്വാസ്ഥ്യം ബേജാർ വേദന എന്നി

---

വിവാഹംചെയ്യുവാൻ പററിയ ഒരാളെ ഞാൻ കണ്ടുമുട്ടിയിട്ടില്ല. ഒരു പുരുഷനും ഒരു സ്ത്രീയും തമ്മിൽ അല്പനേരം സംസാരിക്കുന്നതു കണ്ടാൽ നമ്മുടെ നാട്ടിൽ അവരെ കാമിനീകാമുകന്മാരായി മുദ്രയടിക്കുന്നുവെന്നും വീട്ടിൽനിന്നു പുറമെ വന്ന് സ്നേഹിതന്മാരെപ്പോലും കാണാൻ താൻ മടിക്കുന്നതു് അതു നിമിത്തമാണെന്നും ആ സിനിമാതാരം പറയുന്നു.

ദേവ്ആനന്ദിനെ സൂരയ്യക്ക് നല്ല പരിചയമാണ്. പക്ഷെ, പ്രേമം അലതല്ലൽ അവരുടെ ഹൃദയത്തിൽ ഉണ്ടായിട്ടില്ല. വിവാഹത്തെപ്പററി അവരിപ്പോൾ ചിന്തിക്കുന്നതേയില്ല എന്നും പ്രസ്താവിക്കപ്പെടുന്നു.

ഈ സിനിമാറാണി ചിരകാലം തന്റെ ഗാനത്താൽ ഇന്ത്യയെ മോഹനമാക്കട്ടെ. തലച്ചോറിൽനിന്നല്ല, ഹൃദയത്തിൽനിന്നാണ് സൂരയ്യയുടെ ഗാനം പുറപ്പെടുന്നതു്. സാങ്കേതികപരിശീലനത്തെക്കാൾ ഹൃദയത്തിന്റെ തുടിപ്പുകളാണ് അതിൽ മികച്ചുനില്ക്കുന്നതു്. സംഗീതം ഹൃദയത്തിന്റെ ഭാഷയാണല്ലൊ.

—:o:—

വയെങ്കിലുമുളവാക്കാതിരിക്കുകയു മില്ല.

പിന്നെ, അനാവശ്യസന്താനങ്ങളുടെ കാര്യ്യം ഗർഭനിരോധനമാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിൽ വൈദ്യശാസ്ത്രം വളരെ പുരോഗമിച്ചിട്ടുണ്ട്, ശരിതന്നെ. പക്ഷെ, പ്രാപ്തരായ വൈദ്യന്മാരുടെ നിർദ്ദേശപ്രകാരം ഏററവും വിശ്വസിക്കാവുന്ന മാർഗ്ഗങ്ങളവലംബിച്ചാൽ പോലും ഗർഭനിരോധശ്രമം ചിലപ്പോഴൊക്കെ വിഫലമാകാറുണ്ട്.

ലൈംഗികബന്ധത്തിലേപ്പെടുന്ന യുവാവും യുവതിയും ഗർഭമുണ്ടായാൽ അതിനെ നേരിടാൻ സന്നദ്ധരാകേണമെന്നാണ് ഇതിൻെറ അർത്ഥം. ഗർഭമുണ്ടായാൽ പിന്നെ ഒന്നുകിൽ നിർബ്ബന്ധവിവാഹം ചെയ്യുക, അല്ലെങ്കിൽ ഗർഭം ഛിദ്രിപ്പിക്കുക, അതുമല്ലെങ്കിൽ ഒരു കുട്ടിയെ പോററുക ഈ മൂന്നിലൊരു കാര്യ്യം ചെയ്യുവാൻ അവർ നിർബ്ബന്ധിതരാകും. ആരോഗ്യത്തിന്നും ജീവിതസുഖത്തിന്നും ഇതിലേതൊന്നും എത്രമാത്രം ഹാനിവരുത്തുമെന്നു പറയേണ്ടതില്ല.

ഇവയെല്ലാം ചാരിത്രത്തിൻെറ അനുകൂലപക്ഷത്തിലുള്ള നിഷേധാത്മകമായവാദങ്ങൾ മാത്രമേ ആകുന്നുള്ള. വൈദ്യശാസ്ത്രത്തിൻെറ അഭിവൃദ്ധി നിമിത്തം ഇവക്ക് മുമ്പുണ്ടായിരുന്നത്ര ശക്തിയും ഇല്ലാതായിട്ടുണ്ട്. ഭാവിയിൽ ഈ വാദങ്ങളെല്ലാം തീരെ ദുർബ്ബലങ്ങളായിത്തീർന്നേക്കാനിടയുണ്ട്. എന്നാൽ പിന്നെ, ചാരിത്രത്തിന്നു കാലഹരണം വരില്ലേ ?

വൈവാഹികജീവിതത്തിന്നു പുറത്തു നടക്കുന്ന സംഭോഗങ്ങളെ പൊതുവെ മൂന്നായി തരം തിരിക്കാം. വിവാഹോദ്ദേശമില്ലാതെ സംഭോഗത്തിലേപ്പെടുന്ന ചിലരുണ്ട്. വിവാഹബന്ധത്തിലേപ്പെടാനുദ്ദേശിക്കുന്നവരുമുണ്ട്. മൂന്നാമത്തെ വിഭാഗത്തിൽ, സ്ത്രീപുരുഷന്മാരിലൊരാളൊ അല്ലെങ്കിൽ രണ്ടുപേരും തന്നെ്യോ വിവാഹിതരായിരിക്കും.

ഒരു കുടുംബത്തിൻെറ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കാറുള്ള കെല്പു കൈവന്നിട്ടില്ലെങ്കിലും തങ്ങൾക്കു ന്യായമായ ലൈംഗികാവശ്യങ്ങളുണ്ടെന്നു വാദിക്കുന്ന യുവജനങ്ങൾ ഒന്നാമത്തെ വിഭാഗത്തിലുൾപ്പെടും. ഇവക്കുവേണ്ടിയാണ് ചാരിത്രത്തിന്നെതിരായ വാദഗതികൾ ഉന്നയിക്കപ്പെടുന്നതു്. യുവതീയുവാക്കളുടെ ലൈംഗികാഭിലാഷങ്ങൾ ഉണർന്നുകഴിഞ്ഞശേഷം, അവയെ നിയന്ത്രണവിധേയമാക്കുന്നതു് ശരിയാണോ ?

വ്യക്തികളെന്ന നിലക്കും സമൂഹമെന്നനിലക്കും പ്രായപൂർത്തിയെത്തിയശേഷം ജീവിതത്തിന്നു കൊള്ളാവുന്നവരായിത്തീരണമെങ്കിൽ നമ്മളെല്ലാം പാലിച്ചുപോരേണ്ടരണ്ടു സംഗതികളുണ്ട്. ഒന്നാമത്തേതു്, ലൈംഗികാഭിലാഷങ്ങളെ നിയന്ത്രിക്കാൻ നമുക്കു സാധിക്കണം. രണ്ടാമത്തേതു്, ശാരീരികമായ ഒരു ദാഹം ശമിപ്പിക്കാനുള്ള വെറും തൃഷ്ണയെന്നതിൽനിന്നു് ലൈംഗികബന്ധത്തെ ഉയർത്തുകയും സ്നേഹത്തിൻേറയും വാത്സല്യത്തിൻെറയും പ്രകാശനമായി അതിനെ മാററുകയും ചെയ്യണമെന്നതാണ്. തികഞ്ഞ മാനുഷികനിലവാരത്തിൽവെച്ചു വീക്ഷിച്ചാൽ, അതിൽ സ്വകമിതാവിനോടുള്ള നിസ്വാർത്ഥമായ ഭക്തിയും അച്ചടക്കത്തോടുകൂടിയ വിശ്വസ്തതയും കലർന്നിരിക്കണം. അല്ലെങ്കിൽ, സ്ത്രീപുരുഷബന്ധത്തിന്നു ഒരു നല്ല കുടുംബജീവിതത്തിനാവശ്യമായ വിധത്തിൽ വികാസം പ്രാപിക്കുക അസാദ്ധ്യമായിരിക്കും. ഇതനുസരിച്ചുനോക്കുമ്പോൾ, സ്ത്രീപുരുഷന്മാർ ആദ്യം മുതല്ക്കെ തങ്ങളുടെ ലൈംഗികബന്ധത്തെ പ്രസ്തുതനിലവാരത്തിൽ നിർത്താൻ ശീലിക്കേണ്ടതാണ്.

യുവതീയുവാക്കൾ ഒരു പ്രത്യേക പ്രായത്തിലെത്തുമ്പോൾ, തങ്ങൾക്കുയോജിച്ച ഒരു കൂട്ടുകാരനെയൊ കൂട്ടുകാരത്തിയെയൊ കണ്ടെത്താൻ അവരുടെ വികാരതരളിതമായഹൃദയങ്ങൾ വെമ്പിക്കൊണ്ടിരിക്കുമെന്നും നമുക്കറിയാം. വൈകാരികജീവിതം വികസിക്കുന്നതോടുകൂടി സ്നേഹിക്കുവാനുള്ള കഴിവിന്നുകൂടുതൽ ശക്തിയും ദാർഢ്യവും ധൈർഘ്യവുമുണ്ടാകുന്നു. ഈ ഘട്ടത്തിൽ ഏകപത്നീവിവാഹത്തിലേപ്പെടാൻ ഒരു വ്യക്തി സന്നദ്ധനായിക്കഴിയും.

എന്നാൽ ആദ്യകാലത്തുണ്ടാകുന്ന ഇത്തരം ക്ഷണികമായ വികാരങ്ങൾക്കടിപ്പെട്ടു യുവതീയുവാക്കൾ സംഭോഗത്തിലേപ്പെടുന്നുവെന്നു വിചാരിക്കുക. ഇതിൻെറ ഫലമായി സ്നേഹിക്കാനുള്ള കഴിവിനെ സംബന്ധിച്ചേടത്തോളം അവർ പിന്നീടൊരിക്കലും കൌമാരദശയിൽനിന്നു പുരോഗമിക്കില്ല. പരസ്ത്രീഗമനംചെയ്യുന്ന പുരുഷന്മാരും പരപുരുഷന്മരെ പ്രാപിക്കുന്ന സ്ത്രീകളും ഏതാണ്ട്മുഴുവൻതന്നെ വളച്ച്യെത്താത്തവരായിരിക്കുമെന്ന നിഗമനത്തോടു മിയ്ക്ക മനഃശാസ്ത്രജ്ഞന്മാരും യോജിക്കുന്നുണ്ടു്. നല്ല കുടുംബജീവിതത്തിന്നുവേണ്ട ഭദ്രമായ അടിത്തറ വളച്ച്യെത്തിയതും അച്ചടക്കംശീലിച്ചതുമായ സ്നേഹമാണ്. ഇതിന്നു ഹാനി തട്ടാതെ, യുവജനോചിതമായ ലൈംഗികവികാരങ്ങളെ ആദ്യം മുതല്ക്കെ യഥേഷ്ടം തെണ്ടിത്തിരയാൻ അനുവദിക്കുക സാദ്ധ്യമല്ല.

മററു പല സംഗതികളിലുമെന്നപോലെ, ലൈംഗികാഭിലാഷങ്ങളുടെ പ്രകടനത്തിലും യുവജനങ്ങൾ ചില നിയന്ത്രണങ്ങൾ പാലിക്കേണ്ടതു് അത്യാവശ്യമാണു്. എല്ലായ്പോഴും ഇതെളുപ്പമായിരിക്കുകയില്ലെന്നു വ്യക്തമാണു്. പക്ഷെ, യൌവനത്തിന്നു വിഷമംപിടിച്ച പലതും നേരിട്ടേണ്ടതുണ്ടു്. ജീവശാസ്ത്രപരമായ വലിയ വിജൃംഭങ്ങൾ ഉണ്ടാകുന്ന ഒരുകാലഘട്ടം മാത്രമല്ല ചെറുപ്പം; ഉന്നതമായ അദ്ധ്യാത്മികാദർശങ്ങൾ കരുപ്പിടിക്കുന്ന കാലവുമാണതു്. അദ്ധ്യാത്മികാദർശങ്ങളുടെ യുക്തിയുപയോഗിച്ചു് മാംസദാഹങ്ങളെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യാമെന്നതിന്നു ധാരാളം തെളിവുണ്ടു്. പരിഷ്കൃതമനുഷ്യർ മൃഗങ്ങളിൽനിന്നും കാട്ടാളന്മാരിൽനിന്നും പുരോഗമിച്ചതും അങ്ങിനെയാണതാനും.

പരസ്പരം സ്നേഹിക്കുന്നുണ്ടെന്നു ബോദ്ധ്യമായാൽ വിവാഹം ചെയ്യുകയാണു് ശരിയായ മാർഗ്ഗമെന്നു മനസ്സിലാക്കുന്ന രണ്ടാമത്തെ തരത്തിൽപെട്ടവരെപററി നമുക്കിനി ചിന്തിക്കാം. തങ്ങൾ സ്നേഹബദ്ധരാണെന്നു മനസ്സിലാക്കുന്ന ഒരു സ്ത്രീയും പുരുഷനും ഉടനെ ലൈംഗികബന്ധത്തിലേപ്പെടുന്നതു ശരിയാണോ? അതോ, ദൈവത്തിൻെറയും സമുദായത്തിൻെറയും മുന്നിൽ വെച്ചു് വിവാഹിതരായശേഷം മാത്രമേ അവർ സംഭോഗം ചെയ്യാൻ പാടുള്ളു എന്നുണ്ടോ?

വിവാഹബന്ധത്തിലേപ്പെടാനുദ്ദേശിക്കുന്ന രണ്ടുപേർ പരസ്പരം ഒത്തിണങ്ങുന്നവരാണോ എന്നു പരീക്ഷിക്കാൻ അവക്കു് ലൈംഗികപരിചയം ആവശ്യമാണെന്നൊരുസിദ്ധാന്തമുണ്ടു്. എന്നാൽ ഈ ലൈംഗികമായ ചേർച്ച എന്നതു വാസ്തവത്തിൽ എന്താണു്? ഇതിന്നൊരു നിർവ്വചനം നല്ലുക അത്ര എളുപ്പമല്ല. ഓരോ വ്യക്തിയുടെയും ലൈംഗികതൃഷ്ണയുടെ ശക്തിയേയാണു് ഇതാശ്രയിച്ചിരിക്കുന്നതു്. ഈ ലൈംഗിക തൃഷ്ണയാകട്ടെ ഓരോ വ്യക്തിയിലും ഓരോ സമയത്തും ഓരോ വിധത്തിലായിരിക്കും കാണുന്നതു്; സ്ത്രീകളെ സംബന്ധിച്ചേടത്തോളം ഇതു കൂടുതൽ വാസ്തവമാണു്.

വിവാഹത്തിന്നു മുമ്പുള്ള ലൈംഗികപരീക്ഷണത്തിൻെറ അനിശ്ചിതാവസ്ഥയും തങ്ങളുടെ ഭാവിജീവിതം അതിൻെറ ജയാപജയത്തെ ആശ്രയിച്ചാണിരിക്കുന്നതെന്ന ബോധവും സ്ത്രീപുരുഷന്മാരുടെ ഉല്ക്കണ്ഠ വർദ്ധിപ്പിക്കുകയും വിജയകരമായ സംഭോഗത്തിന്നു വിഘാതമുണ്ടാക്കുകയും ചെയ്യുന്നു. വിവാഹത്തിന്നു മുമ്പു നടത്തിയ സംഭോഗങ്ങളിൽ ദയനീയമാം വിധം പരാജയപ്പെട്ട പലരേയും കാണാൻ സാധിക്കും. ഇവർ വിവാഹാനന്തരമുള്ള ഭദ്രമായ ഒരുപരിതസ്ഥിതിയിലാണു് ലൈംഗിക ബന്ധത്തിലേപ്പെട്ടിരുന്നെങ്കിൽ തീർച്ചയായും പരാജയത്തിന്നിടമുണ്ടാകുമായിരുന്നില്ല. അനേകവർഷക്കാലത്തെ ദാമ്പത്യജീവിതത്തിന്നു ശേഷം മാത്രം ഒത്തിണങ്ങാൻ സാധിച്ച ധാരാളം സ്ത്രീപുരുഷന്മാരുണ്ടു്. എന്നാൽ അവസാനം അവർ തമ്മിൽ ചേർച്ചയുണ്ടാവുമ്പോൾ, അതു ഏററവും വിജയകരമായ ദാമ്പത്യത്തിന്നുള്ള അടിത്തറയായിത്തീരുന്നു. ഇത്തരം സന്ദർഭങ്ങളിൽ വിവാഹത്തിന്നു മുമ്പുള്ള പരീക്ഷണങ്ങൾ നിരാശാജനകമാംവിധം കാര്യങ്ങൾ കുഴപ്പത്തിലാകുമെന്നു തീർച്ചയാണു്.

സുപ്രസിദ്ധ വൈദ്യശാസ്ത്രചരിത്രകാരനായ ഡോ. നോർമൻ ഹൈംസ് പറയുന്നു: നമ്മുടെ കാലഘട്ടത്തിലെ ഏററവും വലിയ ഒരന്ധവിശ്വാസം വിവാഹത്തിന്നു മുമ്പു്, കാമവികാരങ്ങളുടെ പരീക്ഷണം വേണമെന്നുള്ളതാണു്. വിജയകരമായ വിവാഹത്തിന്നുവേണ്ട പ്രാഥമികപരീക്ഷണങ്ങൾ സ്വഭാവത്തെയും വ്യക്തിത്വത്തെയും സംബന്ധിച്ച പരീക്ഷണങ്ങളത്രെ.'' പേരെടുത്ത സാമൂഹ്യശാസ്ത്രകാരനായ ഡൊ. ഹോർണൽ ഹാർട്ടു് ഇങ്ങിനെയും എഴുതിയിരിക്കുന്നു: ''സ്ത്രീപുരുഷബന്ധത്തിൻെറ പ്രധാനവശം വ്യക്തിത്വങ്ങളുടെ സൃഷ്ടിപരമായ കൂട്ടിയിണക്കലാണു്. ഇതൊരു സുന്ദരകലയാണു്. ഒരു സാധാരണ സ്ത്രീക്കും പുരുഷനും തങ്ങളുടെ വ്യക്തിത്വത്തെ വിജയകരമാംവണ്ണം ഒത്തിണക്കാൻ സാധിച്ചാൽ വിവാഹാനന്തരം മിക്കവാറും തൃപ്തികരമായ ലൈംഗികബന്ധം സ്ഥാപിക്കാമെന്നു് അവകാശപ്പെടാം. വിവാഹത്തിന്നു മുമ്പുള്ള സംഭോഗങ്ങൾ പിൽക്കാലത്തെ വാത്സല്യത്തിന്നു ഹാനികരമാകാനാണിടയുള്ളതു്.

സ്ത്രീപുരുഷബന്ധത്തെ നയിക്കേണ്ട നല്ലൊരു സദാചാര സിദ്ധാന്തമാണിതെന്നു പറയാം. കാമവികാരരഹിതമായ പരിശുദ്ധിയെ സംബന്ധിച്ച മരവിച്ച ഒരു നീതിസാരത്തെ മുൻനിർത്തിയ ചാരിത്രമല്ലിതു്. മതവിശ്വാസമില്ലാത്ത യുവജനങ്ങൾപോലും ഈ സിദ്ധാന്തം സ്വീകരിക്കുമെന്നു നമുക്കു വിശ്വസിക്കാം.

അവസാനമായി, വിവാഹിതരായ സ്ത്രീപുരുഷന്മാരുടെ കാര്യമെടുക്കാം. നിലവിലുള്ള ദാമ്പത്യജീവിതത്തിന്നു കേടുതട്ടാത്ത വിധം ഇടയ്ക്കെല്ലാം അന്യരുമായി ലൈംഗികബന്ധത്തിലേപ്പെടാമോ?

മനുഷ്യന്റെ കാമവികാരത്തിന്നു വൈവിദ്ധ്യാവേണമെന്നു നാം പറയാറുണ്ട്. സ്നേഹം ഒരു പ്രത്യേകവ്യക്തിയിൽമാത്രം കേന്ദ്രീകരിക്കാനുള്ള അഭിലാഷത്തിനും അത്രതന്നെ ശക്തിയുണ്ട്. ഇവരണ്ടും ഒരേ സമയത്തു സാധിക്കുക സാദ്ധ്യമല്ല.

യഥാർത്ഥകാമിജനങ്ങൾ പരസ്പരസ്നേഹത്തിലും വാത്സല്യത്തിലും അഭിമാനം കൊള്ളുന്നു. ഭാര്യാഭർത്താക്കന്മാരുടെ പരസ്പരവിശ്വാസം, തങ്ങളുടെ സവിശേഷമായ മാനസികൈക്യത്തിന്റെ പ്രതിരൂപമാണ് ശാരീരികബന്ധമെന്ന ബോധത്തിൽനിന്നാണ് സംജാതമാകുന്നതു്. ഭാര്യാഭർത്താക്കന്മാരിലൊരാൾ മൂന്നാമതൊരു വ്യക്തിയുമായി സംഭോഗത്തിലേർപ്പെടുമ്പോൾ മാനസികമായ ഈ ഐക്യം തകരുന്നു. വിവാഹിതരായ ജനങ്ങൾ, അന്യരുമായി സംഭോഗം ചെയ്യുക എന്നുവെച്ചാൽ ഒരേ സമയത്തു് വിരുദ്ധമായ രണ്ടു കാര്യങ്ങൾ ചെയ്യാൻ ശ്രമിക്കുക എന്നാണർത്ഥം—സ്നേഹം പ്രകടിപ്പിക്കുകയും വൈവിദ്ധ്യത്തിലൂടെ ബാലിശമായ ആഗ്രഹം തൃപ്തിപ്പെടുത്തുകയും. ഇങ്ങിനെ വരുമ്പോൾ, ഒന്നുകിൽ വിവാഹം പരസ്ത്രീപുരുഷബന്ധത്തെ ഒഴിച്ചുനിർത്തും; അല്ലെങ്കിൽ അന്യബന്ധങ്ങൾ വിവാഹബന്ധത്തെ തട്ടിത്തകർക്കും.

ഇനി ലൈംഗികജീവിതത്തെ നയിക്കേണ്ട നല്ലൊരു സദാചാരസംഹിതയെന്താണെന്നു നമുക്കു് ചിന്തിക്കാം. ലൈംഗികാസക്തി, സ്നേഹത്തിന്റെയും മാതൃത്വത്തിന്റെയും കുടുംബജീവിതത്തിന്റെയും ആജ്ഞാനുവർത്തിയായിരിക്കണമെന്ന കാര്യത്തിൽ സംശയമില്ല. വിവാഹവും കുടുംബജീവിതവും സന്തുഷ്ടവും സുരക്ഷിതവും സമ്പൂർണ്ണവുമായി പരിലസിക്കുന്ന ഒരു സമുദായസൃഷ്ടിക്കുതകുന്ന ഒരു തത്വസംഹിതയായിരിക്കണം ലൈംഗികബന്ധത്തെ നയിക്കുന്ന സദാചാരസംഹിത.

—:o:—

## 12 വയസ്സായ ഗ്രന്ഥകർത്രി

ദക്ഷിണ ഇംഗ്ലണ്ടിൽ ഗ്രേവ്സെന്റിലെ ഹേസൽബാൾട്ടർ എന്ന പന്ത്രണ്ടുവയസ്സായ ഒരു ബാലിക രചിച്ച ഒരു പാഠപുസ്തകം, ഒരു പ്രസിദ്ധീകരണശാലക്കാർ സ്വീകരിച്ചിരിക്കുന്നു. കുട്ടികളെ പഠിപ്പിക്കുന്ന അക്ഷരമാലയും ഗുണകോഷ്ഠപുസ്തകങ്ങളും വളരെ വിരസമാണെന്നു തോന്നിയിട്ടാണ് ഹേസൽ ഒരു പാഠപുസ്തകമെഴുതാൻ സ്വയം മുന്നിട്ടിറങ്ങിയത്. പന്ത്രണ്ടുവയസ്സുമാത്രം പ്രായമുള്ള ഈ ബാലിക കഥകളും കവിതകളും എഴുതാൻതുടങ്ങിയിട്ടു കുറേക്കാലമായി. എന്നാൽ ഏതെങ്കിലും പ്രസിദ്ധീകരണശാലക്കാർ അവളുടെ കൃതികൾ സ്വീകരിക്കുന്നതു് ഇതാദ്യമാണ്.

## പരിചാരിക സിനിമാതാരമാകുന്നു



—ലാവണ്യയിൽ—

പൈൻവുഡ്സ്റ്റുഡിയോവിലെ ഏററവും സന്തുഷ്ടയായ പെൺകിടാവാണ് ജോൺ റൈസ്. ഹാരോൾഡ് ഹ്യൂത്തിന്റെ "ദി ബ്ലേക്ക് മെയ്ലർ" എന്നപടത്തിൽ ഡക്ക് ബൊഗാർഡിന്റെ കൂട്ടുകാ രിയായി അഭിനയിക്കാൻ ജോന നെ തിരഞ്ഞെടുത്തിരിക്കുന്നു. അപ്ര ധാനമായ ഒരു ഭാഗം അഭിനയ ക്കാനാണ് ആദ്യം അവളെ വിളി ച്ചിരുന്നതെങ്കിലും ഡയരക്ടർ മാക് അല്ലിഗ്രേററിന്നു തന്നെപററി ന ല്ല മതിപ്പുതോന്നിക്കാൻ ജോനിന്ന സാധിച്ചു. ജോനിന്നു പ്രധാനപ്പെ ട്ടൊരു ഭാഗം നല്കാൻ ഡയരക്ട തീരുമാനിച്ചു. ജോൻ ജനിച്ചു ഡർബിയിലാണ്. ലണ്ടനിലെ ഒരു കോൺവെൻറിൽ ചേന്നു ന്റെ വിദ്യാഭ്യാസം പൂർത്തിയാക യശേഷം ലണ്ടനിലെ ഒരു പ്രശ റസ്റ്റോറണ്ടിൽ അവൾ ഒരു പരിച രികയുടെ ജോലി സ്വീകരിച്ചു. ലാകാരന്മാരെ തിരഞ്ഞുനടക്കു ഒരു ഏജണ്ട് ജോനിനെ കണ്ടുപ ടിച്ചു. ഒരു ഡ്രമാററിക്ക് സ്കൂളി വെച്ചു പരിശീലനം നല്കിയശേ ഷം "വൺ വൈൽഡ്റെട്ട്" ന്ന ഫിലിമിൽ അപ്രധാനമാ ഒരു കലാപാത്രത്തിന്റെ ഭാ അഭിനയിപ്പിച്ചു.

—*—

# അടുക്കളയിൽ

## 1 പഴംജാം

മൈസൂർപഴം (പാളേങ്കോടൻ) നല്ലതുപോലെ പഴുത്തതു് 50
ശക്കര 1റാ
ഗ്രാമ്പൂ-കറുവാത്തൊലി ലേശം.

മാർഗ്ഗം: പഴം മൂന്നുനാലായി നുറുക്കി ഇറച്ചിമസാലയും ചേർത്ത് നിറെക്കെ വെള്ളമൊഴിച്ച് വേവിക്ക. നല്ലതുപോലെ വെന്തു് പകുതി വെള്ളം വററുമ്പോറം വാങ്ങിവെച്ച് പാത്രത്തിൽ ബാക്കിയുള്ള നീര് ഒരു തുണിയിൽ അരിച്ചൊഴിക്കണം. പഴം തവികൊണ്ടുടച്ചു തുണിയിട്ടു കെട്ടി ഞെക്കിപ്പിഴിഞ്ഞു് നീരുമുഴുവൻ എടുക്കണം. തുണിപൊട്ടിപ്പോവാതിരിപ്പാൻ സൂക്ഷിക്കണം. ശക്കര അടുപ്പിൽ വെച്ചു തിളപ്പിച്ചു ചെളി വെട്ടിക്കളഞ്ഞശേഷം നേരിയ തുണിയിൽ അരിച്ച് പഴത്തിൻെറ നീരിൽ ഒഴിക്കുക. ഈയം പൂശിയ പിച്ചളപ്പാത്രത്തിലോ, അലൂമിനിയം പാത്രത്തിലോ ഈ നീരു് അടുപ്പിൽവെച്ച് വററിക്കണം. ഇടയ്ക്കിടയ്ക്കു് ഇളക്കിക്കൊണ്ടിരിക്കണം. പാനിപ്പരുവത്തിൽ വാങ്ങിവെച്ച് ആറുമ്പോറം ഭരണിയിലാക്കി സൂക്ഷിച്ചുവെക്കുക.

N. B:—പഴത്തിൻെറ വലിപ്പമനുസരിച്ച് ശക്കരയുടെ അളവു് മാറും. ഇതു് നല്ല വലിപ്പമുള്ള പഴത്തിൻെറ അളവാണു്.

## 2 പൂരി

കോതമ്പുപൊടി 2 നാഴി.
വെളിച്ചെണ്ണ ½ കപ്പ്.
നെയ്യ്(ഡാൽഡ) 1 ചായക്കരണ്ടി.

മാർഗ്ഗം: കോതമ്പുപൊടി ഉപ്പും വെള്ളവുമൊഴിച്ച് നെയ്യുംചേർത്ത് കുഴച്ചുവെക്കുക. അരമണിക്കൂർ കഴിഞ്ഞ് ഒരു ചെറിയ പപ്പടത്തിൻെറ വലിപ്പത്തിൽ പരത്തുക. പപ്പടംപോലെ ഘനം കുറയരുത്. ഏകദേശം ചപ്പാത്തിയുടെ ഘനം തന്നെ വേണം.

ഒരു ചീനച്ചട്ടിയിൽ വെളിച്ചെണ്ണ അടുപ്പിൽവെച്ച് നല്ലപോലെ ചൂടാകുമ്പോറം പരത്തിവെച്ച പൂരി ഓരോന്നും തിരിച്ചും മറിച്ചും ഇട്ടു് വറുത്തെടുക്കുക. തീ ഒട്ടും കുറയാതെ ഒരു പോലെ നില്ക്കണം.

## 3 ഉരുളക്കിഴങ്ങ് ക്രൂട്ട്

ഉരുളക്കിഴങ്ങു് 1റാ.
മുളകുപൊടി 2 ചായക്കരണ്ടി.
മഞ്ഞറാംപ്പൊടി ¼ ചായക്കരണ്ടി
ജീരകം ¼ ,,
വെളിച്ചെണ്ണ ¼ ഉടം

മാർഗ്ഗം: വെളിച്ചെണ്ണ ഒരു പാത്രത്തിൽ അടുപ്പിൽവെച്ചു ജീരകവും കറിവേപ്പിലയും ഇട്ടു് മൂക്കുമ്പോറം മഞ്ഞറാംപൊടിയിട്ടു ഇളക്കിയശേഷം മുളകുപൊടിയും ചേർത്തു് ചെറിയകഷണങ്ങളായി അരിഞ്ഞുവെച്ചിരിക്കുന്ന ഉരുളക്കിഴങ്ങും ഇട്ടു് ലേശം ഉപ്പും ഒഴിച്ചു ഇളക്കണം. പിന്നീടു് നികക്കെ വെള്ളമൊഴിച്ച് വെന്തുപററുമ്പോറം ഇളക്കി വാങ്ങിവെക്കുക.

N. B:—ഇതു് പൂരിയുടെ കൂടെ ഉപയോഗിക്കാവുന്നതാണു്.

—:o:—

## നവസാഹിതി

മദിരാശിയിൽനിന്നു് ശ്രീ. എം. വി. ദേവൻെറ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിക്കുന്ന 'നവസാഹിതി' മാസികയുടെ ഒന്നാംലക്കം കൈപ്പററി നന്ദി.

Regd. No. M. 5595.

ARUNA
The Leading Women's Magazine.



Printed by K. Gopalan at the Social Press, Cover page printed at the Empire Press,
Edited & Published by Mrs. [illegible] V. Kalathil, 6/181 Y. M. C. A. Road, Calicut.